# രാസക്രീഡ.




ഗ്രന്ഥകർത്താവു്,

ചെറുകുന്നത്തു നാരായണൻ നമ്പൂർ.



പ്രസാധകൻ,

കെ. എ. അനന്തശങ്കരയ്യർ,

പെൻഷൻ റെവന്യു ഇൻസ്പെക്ടർ,

തൃപ്പൂണിത്തുറ

1113

1000 പ്രതി] [വില 8ണ.

ദി രാജാപ്രിൻറിങ്ങ് ഹൌസ്സ്, തൃപ്പൂണിത്തുറാ.

# പ്രസാധകക്കുറിപ്പ്.

ശ്രീമൽഭാഗവതത്തിൽ ദശമസ്കന്ദത്തിൽ രാസക്രീഡാവർണ്ണനം, കൃഷ്ണാന്വേഷണം, ഗോപികാഗീതം, ഗോപീസാന്ത്വനം, രാസക്രീഡാവർണ്ണനം എന്ന 29 മുതൽ 33 വരെ 5 അദ്ധ്യായങ്ങളിൽ അടങ്ങീട്ടുള്ള ദിവ്യകഥകളെ ഗ്രന്ഥകർത്താവായ ബ്രഹ്മശ്രീ ചെറുകുന്നത്തു നാരായണൻ നമ്പൂരിയവർകൾ അഞ്ചു സർഗ്ഗങ്ങളായി 513 ശ്ലോകങ്ങൾകൊണ്ടു രചിച്ചിട്ടുള്ള "രാസക്രീഡ" എന്ന ഈ പവിത്രകൃതി വായനക്കാൎക്കു രസാവഹമായിരിക്കുമെന്നുള്ളതിന്നു രണ്ടു പക്ഷമില്ല. ഭക്തശിരോമണികളുടെ ഇടയിൽ അഗ്രസ്ഥാനം വഹിക്കുന്ന ഗോപികളുടെ വിലാപങ്ങളെയും നാട്യങ്ങളേയും പ്രേമവാത്സല്യാദിഗുണങ്ങളേയും ശ്രീകൃഷ്ണഭഗവാന്റെ കേശാദിപാദസ്വരൂപധ്യാനത്തേയും പരമഭക്തനായ കവി, വളരെ തന്മയത്വത്തോടും മനോധർമ്മവിലാസത്തോടും കൂടി തന്നിൽ സ്വയമേവ സ്ഫുരിച്ചിട്ടുള്ള പുതിയ ആശയങ്ങളേയും നവനവോല്ലേഖങ്ങളെയും കൂട്ടിച്ചേൎത്തു ഹൃദയസ്പൃക്കാകുംവണ്ണം രസകരമായ വൃത്തങ്ങളിൽ നല്ല സരളതയോടും അക്ലിഷ്ടതയോടും പദലാളിത്യത്തോടും കൂടി വർണ്ണിച്ചിട്ടുള്ളതു വായിച്ചുനോക്കുമ്പോൾ ഏതൊരു സഹൃദയനായ പ്രാപഞ്ചികന്റെ ഹൃദയത്തിലാണു് വളരെ ആനന്ദവും അത്ഭുതവും അങ്കുര

ക്കാത്തതു? ഈ കാവ്യത്തിൻെറ ജീവൻ ഭക്തിയാണെന്നും ഗോപികളുടെ ഭക്തിയും പ്രേമവും ഉപമയററതാണെന്നും വായനക്കാൎക്കു് പ്രത്യക്ഷപ്പെടുന്നതാണു്. സജാതീയപ്രാസത്തിൽ നിഷ്പ്രയാസേന ശ്ലോകങ്ങളെ നിൎമ്മിച്ചിട്ടുള്ള ഈ യുവകവിയുടെ കവിതാവാസനയെപ്പററിയുള്ള ഒരു സ്വരൂപം വായനക്കാൎക്കു എളുപ്പത്തിൽ ഉണ്ടാകാവുന്നതിനാൽ അതിനെക്കുറിച്ചു വളരെയൊന്നും പറവാൻ ഒരുങ്ങുന്നില്ല. ഈ കവിയുടെ ആദ്യത്തെ കൃതിയായ "ശ്രീകൃഷ്ണസ്മരണ" എന്ന പുസ്തകത്തെയും ഇപ്പോൾ രണ്ടാമത്തെ കൃതിയായി പുറപ്പെടുവിച്ചിരിക്കുന്ന ഈ പുസ്തകത്തെയും വായിച്ചു രസിച്ചു, ഉപരി നല്ല നല്ല ഗ്രന്ഥങ്ങൾ എഴുതുവാൻ അദ്ദേഹത്തെ പ്രോത്സാഹിപ്പിക്കുവാനായി അപേക്ഷിച്ചുകൊണ്ടു ഈ കാവ്യത്തെ സജ്ജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

എന്നു പ്രസാധകൻ

തൃപ്പൂണിത്തുറ് }
18—3—13 } കെ. എ. അനന്തശങ്കരയ്യർ.

# രാസക്രീഡ.





ഗ്രന്ഥകർത്താവ്,

ചെറുകന്നത്തു നാരായണൻ നമ്പൂരി.

പ്രസാധകൻ,

കെ. എ അനന്തശങ്കരയ്യർ,

പെൻഷൻ റെവന്യു ഇൻസ്പെക്ടർ,

തൃപ്പൂണിത്തുറ.

1113

1000 പ്രതി] [വില 8ണ.

ദി രാജാപ്രിൻറിങ്ങ് ഹൌസ്സ്, തൃപ്പൂണിത്തുറാ.

# ശുദ്ധിപത്രം



| ഭാഗം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| 13 | 14 | നരചെസ്സിൻ | നരചെസ്സിൻ |
| 17 | 17 | അരുതെ | "അരുതെ |
| : | : | ഞങ്ങളെനി | ഞങ്ങളെ നി |
| 19 | 19 | ഹെ | ഹേ |
| 21 | 18 | സദയം | സ്സദയം |
| 24 | 16 | യൊക്കവെ | യൊക്കവേ |
| 45 | 13 | സുകുമരി | സുകുമാരി |
| 49 | 9 | മതന | മദന |
| 55 | 1 | മൊഴിയത്തു | മൊഴിയിത്തു |
| 57 | 24 | ഭസ്തോത്രം | സ്തോത്രങ്ങൾ |
| 64 | 13 | സ്ഫീതൊള | സ്ഫീതാള |
| 68 | 11 | ഹെ | ഹേ |
| 78 | 14 | മധ്യെ | മധ്യേ |
| 80 | 4 | മോതിയംല്യം | മോതിയാല്യം |
| 83 | 9 | താപ | താപം |
| 88 | 12 | രുചിരമാതം | രുചിരമാകം |
| 89 | 5 | അരുത | "അരുത |
| : | 8 | വെച്ചരിപ്പു | വെച്ചിരിപ്പു |
| : | 17 | മുഖത്തിൽ | മുഖത്തിൻ |

# പ്രസാധകക്കുറിപ്പ്.

ശ്രീമൽഭാഗവതത്തിൻ് ദശമസ്കന്ദത്തിൽ രാസക്രീഡാവർണ്ണനം, കൃഷ്ണാന്വേഷണം, ഗോപികാഗീതം, ഗോപീസാന്ത്വനം, രാസക്രീഡാവർണ്ണനം എന്ന 29 മുതൽ 33 വരെ 5 അദ്ധ്യായങ്ങളിൽ അടങ്ങീട്ടുള്ള ദിവ്യകഥകളെ ഗ്രന്ഥകർത്താവായ ബ്രഹ്മശ്രീ ചെറുകുന്നത്തു നാരായണൻ നമ്പൂരിയവർകൾ അഞ്ചു സർഗ്ഗങ്ങളായി 513 ശ്ലോകങ്ങൾകൊണ്ടു രചിച്ചിട്ടുള്ള "രാസക്രീഡ" എന്ന ഈ പവിത്രകൃതി വായനക്കാർക്കു രസാവഹമായിരിക്കുമെന്നുള്ളതിനു രണ്ടു പക്ഷമില്ല. ഭക്തശിരോമണികളുടെ ഇടയിൽ അഗ്രസ്ഥാനം വഹിക്കുന്ന ഗോപികളുടെ വിലാപങ്ങളെയും നാട്യങ്ങളേയും പ്രേമവാത്സല്യാദിഗുണങ്ങളേയും ശ്രീകൃഷ്ണഭഗവാന്റെ കേശാദിപാദസ്വരൂപധ്യാനത്തെയും പരമഭക്തനായ കവി, വളരെ തന്മയത്വത്തോടും മനോധർമ്മവിലാസത്തോടും കൂടി തന്നിൽ സ്വയമേവ സ്ഫുരിച്ചിട്ടുള്ള പുതിയ ആശയങ്ങളേയും നവനവോല്ലേഖങ്ങളെയും കൂട്ടിച്ചേർത്തു ഹൃദയസ്പൃക്കാകുംവണ്ണം രസകരമായ വൃത്തങ്ങളിൽ നല്ല സരളതയോടും അക്ലിഷ്ടതയോടും പദലാളിത്യത്തോടും കൂടി വർണ്ണിച്ചിട്ടുള്ളതു വായിച്ചുനോക്കുമ്പോൾ ഏതൊരു സഹൃദയനായ പ്രാപഞ്ചികന്റെ ഹൃദയത്തിലാണ് വളരെ ആനന്ദവും അത്ഭുതവും അങ്കുരി

ക്കാത്തതു? ഈ കാവ്യത്തിന്റെ ജീവൻ ഭക്തി യാണെന്നും ഗോപികളുടെഭക്തിയും പ്രേമവും ഉപ മയററതാണെന്നും വായനക്കാക്ക് പ്രത്യക്ഷപ്പെ ടുന്നതാണ്. സജാതീയപ്രാസത്തിൽ നിഷ്പ്രയാ സേന ശ്ലോകങ്ങളെ നിർമ്മിച്ചിട്ടുള്ള ഈ യുവകവി യുടെ കവിതാവാസനയെപ്പററിയുള്ള ഒരു സ്വരൂ പം വായനക്കാക്ക് എളുപ്പത്തിൽ ഉണ്ടാകാവുന്നതി നാൽഅതിനെക്കുറിച്ചു വളരെയൊന്നും പറവാൻ ഒരുങ്ങുന്നില്ല. ഈ കവിയുടെ ആദ്യത്തെകൃതിയായ "ശ്രീകൃഷ്ണസ്മരണ" എന്നപുസ്തകത്തേയും ഇപ്പോൾ രണ്ടാമത്തെകൃതിയായി പുറപ്പെടുവിച്ചിരിക്കുന്ന ഈ പുസ്തകത്തെയും വായിച്ചുരസിച്ചു, ഉപരി നല്ല നല്ലഗ്രന്ഥങ്ങൾഎഴുതുവാൻ അദ്ദേഹത്തെ പ്രോത്സാ ഹിപ്പിക്കുവാനായി അപേക്ഷിച്ചുകൊണ്ടു ഈകാവ്യ ത്തെ സജ്ജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

എന്നു പ്രസാധകൻ

തൃപ്പൂണിത്തുറ്
18—3—13

കെ. എ അനന്തശങ്കരയ്യർ.

# രാസക്രീഡ.

## ഒന്നാം സർഗ്ഗം.

---

കളകാളമുകിൽവർണ്ണ! കൃഷ്ണ! ഭവാൻ
കളകൌമാരകൃപാമൃതാർദ്രരൂപം
കളവെന്നിയെവന്നുവേഗമെന്നുൾ-
ക്കളമാരംഗമലങ്കരിച്ചിടേണം 1

തവനിർമ്മലതുംഗപുരപ്രഭാഭാ-
നവനവ്യാഭവഴിഞ്ഞപാദപത്മം
നവനീതവിലോല! രാസലീലാ-
കവനൈതസ്ക്രമിയന്നുകൂപ്പിടുന്നേൻ 2

പരിപാവനമാം ഭവൽപദത്തിൻ
പരിചര്യാരതനായഭക്തനെന്യേ
ദുരിതാപഹ! നിൻചരിത്രസാരം
ശരിയായറിയാപ്പവനാരൊരാളുപാരിൽ 3

ഭവദീയവിചാരനൌകയേറി-
പ്പവപാഥോധിപരംതരിച്ചഭക്തർ,
ഭവതാരക! നിൻ ചരിത്രമീഞാൻ
വിവരിച്ചാൽശരിയെന്നുചൊല്ലുമാമോ? 4

ത്തുടരേണ്ടതെവ്വണ്ണമെന്നു, മേററം
സ്ഫുടമായേതുവിധത്തിൽ വണ്ണ്യമെന്നും,
തടവൊട്ടുമെഴാതെസംഗ്രഹിക്കേ-
ണ്ടിടമെന്തെന്നുമിവനറിഞ്ഞുകൂടാ 5

പരമേഷ്ഠികദംബിനിക്കു ഗീരിൻ
പരദൈവതപാദംകൊടുത്ത നീതാൻ
പരമെന്നുടെനാവിൽ വന്നിരുന്നെൻ
പരമാത്മൻ! പറയിക്കണംഗിരംപോലെ 6

മധുമർദ്ദനനായ നിൻ ചരിത്രം
മധുരംപാടിടുമീവിനീതഭക്തൻ
വിധുരാശയനെന്നിരിക്കിലും നീ-
യധുനാമാധവ! മോദമേറുകെന്നിൽ 7

ഒരുകാര്യമെനിക്കുറപ്പുഴന്നു-
ണ്ടതുള്ളംഭക്തരശേഷമാശിഷം മേ
കരുതുന്നിതവജ്ഞയന്യരെങ്കിൽ
കരുതട്ടേ, യതിലെന്തു നീ തുണച്ചാൽ 8

അതിനാൽ ഭവദീയപാദപത്മം
മതിയിൽ ചേർത്തുരുഭക്തി പൂർവ്വകം ഞാൻ
മുതിരുന്നു ഭവച്ചരിത്രഭാഗം
കൃതിചെയ്യാൻ, കരുണാകര! പ്രസീദ. 9

രുനാൾ വൃന്ദാരികമാർ ഏത്തിൽ
രുകം കാമിതമേകാനായ്മുകുന്ദൻ
കപുണ്യമെഴും വനം ഗമിപ്പാൻ
ർഭവാടകഴൽ ദ്വാരത്തിലെത്തി. 10

രുകന്നിതുമാമകീനസംഗം
രുപിപ്പായതു ലഭ്യമായിടാതെ
തതാപഭരേണ ഗോപിമാർ തൻ
ചരുതാം പുണ്യമെഴുന്ന മാനസങ്ങൾ 11

സമർത്ഥനിവൻ മദീയലോകം
സനിക്കുന്നതുകാണുവാൻ തരിമ്പും
സമാനവിശുദ്ധഭക്തിയെന്നൽ
സരിപ്പോക്കൊരുതാപമേറ്റിടാമോ 12

നായത്തുകൊണ്ടവർക്കെത്തൽ-
ടമാ മാടലകറ്റിവാഞ്ഛിതങ്ങൾ
ടവറ്ററുളേണമിങ്ങു പങ്കം
ടവാത്തോരിവരുറ്റസംഗയോഗ്യർ' 13

താരിലിവണ്ണമോർത്തു വൃന്ദാ-
നഭ്രുവികാവണഞ്ഞു വാസുദേവൻ
നരംതപനതാപമാശുനീങ്ങാൻ
നയാനായ് ചരമാബ്ധിതൻ നടക്കം. 14

ഹരിതന്റെഹിതം ഗ്രഹിച്ചിവണ്ണം
ഹരിയശ്ശ്രീഹിതനായ് ചമഞ്ഞനേരം
പരിചോടമൃതാംശു പൂർവ്വദിക്കിൽ
പരിശോഭിച്ചിതു പാരമപ്രകാരം 15

പ്രകൃതീശ്വരിയും മുകുന്ദസേവാ-
സുകൃതാസക്തിയെഴുന്ന ചന്ദ്രനോടെ
സുകൃതാകൃതിയായ് ലസിച്ചു, കൃഷ്ണ-
പ്രകൃതം പാരമറിഞ്ഞു തൽ പ്രിയാർത്ഥം 16

ഹരിതാഭകലർന്നൊരംബരാന്തേ
പരിശോഭിച്ചൊരുദാരതാരജാലം
ഹരിതൻ തിരുമാറണിഞ്ഞഹാര-
പ്പരിചോടത്ഭുതകാന്തിതേടിമിന്നി 17

ഒളിചിന്നിയ പൂനിലാവിൽ മുങ്ങി
ത്തെളിവാർന്നൊരസിതാഭമങ്ങൊരേടം
ലളിതസ്മിത കാന്തി മണ്ഡലത്താൽ
നളിനാക്ഷൻ ഹരിപോലെലാലസിച്ചു. 18

പലവല്ലികുലങ്ങളാമുകുന്ദ-
നലഘു സ്വാഗതമോതിടും പ്രകാരം
മലർപുഞ്ചിരിതൂകി കാനനാന്തേ
കുലകന്യാജനമെന്നപോൽവിളങ്ങി. 19

കരുണാകരസന്നിധാനമൂലം
പെരുകുംഭക്തിയിൽ മഗ്നനെന്നപോലെ
തരുപങ്ക്തിതടങ്ങളു തെങ്ങിന്നും
വിരുതോടാടിയണഞ്ഞുമന്ദവാതം 20

തടവീതലനാഭിയായവാപീ-
തടശോഭാകരചാരുസാരസങ്ങൾ
സ്ഫുടമായിത കൂപ്പിടുന്ന ഗോപീ-
വിടനാം കേശവനീശനെന്നാനൃത്യാ 21

ഇടയിൽ കുമുദങ്ങളും സഹാസം
തടവുംപോലെ വിടർന്നുനിന്നു കാൺമൂ
ഇടയക്കിടയോരു നാഥനെക്ക-
ണ്ടുടനുത്സവമാർന്നെഴുന്നപോലെ 22

പുളകപ്രദമായ് മുകുന്ദനൂതു-
ന്നളവാവേണുവിനൊത്തിടും ശ്രുതിക്കായ്
കളകൂജിതമഭ്യസിച്ചിടുന്നു
ഗളസംശുദ്ധികലർന്നകോകിലങ്ങൾ. 23

കരികാർമ്മുകിൽ വർണ്ണദർശനത്താ-
ലരിയോരുത്സവമാർന്നു തോഷമോടെ
പരിനർത്തനമാടികേകിവർഗ്ഗം
പരിചിൽപീലിവിടർത്തിനിന്നു മേന്മേൽ. 24

'വരുവിൻ, വരുവിൻ, വരാംഗിമാരെ
തരുവൻ നിങ്ങടെ വാഞ്ഛിതങ്ങളെല്ലാം
അരുതാതെ പരിതാപമെൻ പ്രിയയ്ക്കു-
ള്ളൊരു ശോകനിധിയായി ഭവിച്ചിരിക്കെ. 30

രവിജാംഗസിനിങ്ങളൊന്നൊരുന്നാൾ
വിവിധക്രീഡകൾ ചെയ്കെ, ഗന്ധവാഹൻ
അവിടത്തിലണഞ്ഞു ചൊന്നതെല്ലാ-
മവിതർക്കം പരമാർത്ഥമാക്കിടാം ഞാൻ 31

ചെറുതായപ്പവനു കൈതവം ഞാ-
നറുപത്തെട്ടുശതം നടത്തിയാലും
അറുതിപ്പെട്ടുമോ പ്രിയം നമുക്കെൻ
നറുതൻവാണികളെ! നിനയ്ക്കിലേതും. 32

ഒരുകാലമിതൊക്കെ യാർക്കുമുണ്ടാ-
സ്സുരമാറുണ്ടതു പിന്നെയാപ്പത്തുണ്ടോ?
കരുതായ്ക്കുള്ളു ലേശമെൻനിലക്ക-
ളെളാരുമാററത്തെയറിഞ്ഞുകൊണ്ടു നിങ്ങൾ. 33

വരികെൻ വചനത്തിൽ വിശ്വസിച്ചി-
ന്നരികിൽ കാമിതമൊക്കെയേകുവൻ ഞാൻ
പരിശങ്കവിടാം നവാനുരാഗ-
ശ്വരിമാരേ' മമവാക്കു സത്യമല്ലോ. 34

മനമേവനനന്യലക്ഷ്യമായെൻ
മനനത്തിങ്കലമന്ദമാളിച്ചിടുന്നു
വിനഭീതിവിടാമവന്നു, നിത്യം
വിനതന്മാർക്കിവനിഷ്ടദാസനല്ലോ 35

മമ മായ നിനക്കിലാർക്കമേറാം
ഭ്രമമാർന്നാലുമജയ്യതന്നെയെന്നാൽ
ശമമോടിവനെബ്ഭജിച്ചുവാഴും
വിമലന്മാരൊടതിന്നു തോലിതന്നെ 36

കളവേണുരവം ചെവിക്കകപ്പെ-
ട്ടളവാ“കൃഷ്ണനിവണ്ണമോതിനമ്മെ
കളവെന്നിവിളിച്ചിടുന്നു”വെന്നാ-
ണ്ണിളമാൻകണ്ണികളോർത്തിച്ഛപോലെ. 37

പരമീയുലകത്തെയൊക്കെ മൂർച്ഛാ-
പരമാക്കും മഹനീയവേണുനാദം
സരസം വ്രജസുന്ദരീജനം കേ-
ട്ടരമാനന്ദവിമോഹമഗ്നരായി. 38

ഉടനേനിജഗേഹകൃത്യമെല്ലാം
തടവേതുംഗണിയാതെവിട്ടുതള്ളി
അടവീതലമെത്തുവാൻപിടഞ്ഞു-
ള്ളുടമായ് പാഞ്ഞിതുരാവിലാവധുക്കൾ 39

ചിലർഭ്രൂഷയണിഞ്ഞൊരു കൊണ്ടുനിൽക്കം
നിലയിൽക്കെട്ടിത്തു മോഹനപ്രസാദം
അലമാനിലാവിസ്തരിച്ചുമണ്ടി-
നിലയംവിട്ടതിമോഹമാസ്ഥരംഗം. 40

ഒരുനാരിയെട്ടുത്തകാഞ്ചി കണ്ടോ
നിരുപിക്കാതെയണിഞ്ഞൊരു മേകഹാരം
വിരുതാടരതന്നിലും ധരിച്ചി-
ട്ടുരുകൌതുഹലമാന്നു കൊണ്ടുമണ്ടീ. 41

മൂഢപൊട്ടുറവുക്കയിട്ടിടാൻ തൻ
മൂഢകൈയൊന്നതിലിട്ടൊരുത്തിനില്ക്ക
മൂഢഗാനമഹൊ ശ്രവിച്ചുമോഹാൽ
യദുവംശോത്തമനെക്കുറിച്ചുപാഞ്ഞു. 42

പര,യമ്മഷികൊണ്ടുനേത്രശോഭാ-
ദരമേററാൻമുതിരുമ്പൊളങ്ങുകേട്ടാം
മുരളീരവമപ്പൊഴായതാപ്പീ-
വരമാം തൻമുലമേൽത്തുടച്ചു പാഞ്ഞാൾ 43

ഇതരാംഗനപൊട്ടുതൊട്ടുകൊൾവാ-
നതകം സുന്ദരകുങ്കമം ഗ്രഹിക്കെ
മുതമച്യുത വേണുനാദവീചി-
ഹൃതയായ് കണ്ണിലണിഞ്ഞുകൊണ്ടുമണ്ടി 44

ഒരുസുന്ദരി ശോകമെല്ലക്കറെക്ക-
ന്നൊരുനേരത്തവിചാരിതപ്രകാരം
പുരുഷോത്തമഗീതികേട്ടുമോഹം
ചൊരുകിപ്പാത്രമെറിഞ്ഞു തൂർണ്ണമോടി. 45

ഹരിണാക്ഷിയൊരുത്തി ചാലുകാച്ചി-
ച്ചുരിചാടങ്ങിനെ വാണിടുന്നനേരം
ത്വരിതം മധുരസ്വരം ശ്രവിച്ചാ-
ഹരിവീക്ഷണോൽസുകയായ് വനംഗമിച്ചാൾ 46

സരസം സുമമാലയൊന്നുകെട്ടി-
സ്സരളം വാർമുടിയൊട്ടലങ്കരിക്കെ
വരനിസ്വനവശ്യയായി മാല്യം
തരസാ കാതിലണിഞ്ഞൊരുത്തിപാഞ്ഞു. 47

കളിയാൽനനവാൻ ചേലമാററി-
ത്തളിരോടന്യമുടുത്തിടുന്നവാറിൽ
ലളിതാംഗിയൊരുത്തി കേട്ടുവേണുൽ-
ഗളിതംസുസ്വര, മപ്രകാരമോടി. 48

അരയിൽ ചെറുമുണ്ടുടുത്തു തൈലം
വിരവിൽ തേച്ചുകളിച്ചിടുന്നനേരം
മുരളീനിനദം ശ്രവിച്ചുകേറി-
ത്വരയാപാഞ്ഞിതു മറെറാരുത്തിമോഹാൽ 49

പ്രിയനാത്മപുത്രനാരാൽ
ത്താൽ മുലനൽകിയന്യഗോപി;
നരമഹോ! ശ്രവിച്ചു നാഥ,
ം! പുത്രനെയിട്ടുതന്നൊമണ്ടി 50

നാത്തുവരാംഗിയേകയ്യേൽ
സോല്ലാസവിലാസമായ വസിക്കെ
സ്വരമൊന്നു കേട്ടുപാഞ്ഞാൾ
നവിട്ടു, വനമ്പരന്നനില്ലെ 51

ല്ലവിവല്ലഭന്റെ പാദം
മാദേനനിജാങ്കഭാഗമേററി
തിൽ തടവുന്നൊളങ്ങു കേട്ടാൾ
വണസ്വരമങ്ങുടൻ ഗമിച്ചാൾ 52

നസ്ഥലിയിൽസുഗന്ധധൂപോ-
ണ്ടാക്കിവസിക്കുമേകനാരീ
ഗാനവിലീനയായിബോധം
മവിട്ടുപലായനംതുടന്നാൾ 53

ർ പോവതിനൊത്തിടാഞ്ഞഹോ! നി-
ന്നെച്ചേതസി ചിത്തശുദ്ധിയോടും
സാദരതന്മയതമാന്നാ-
യിൽ താൻലയമാൻമുക്തിനേടി. 54

വ്രജസുന്ദരിമാരശേഷമേവം
സ്വജനം ധർമ്മമിതൊക്കെ വിസ്മരിച്ചു്
ത്യജനാം പതിവാണിടുന്നിടത്തം-
ബുജനാഭാത്മകളായണഞ്ഞു പൂർണ്ണം 55

ഹരിസംഗമമൊന്നിനായ് സമസ്തം
പരിവർജ്ജിച്ചൊരു ഗോപികാജനത്തിൽ
അരിശത്തൊടു മാരനെഞ്ചുബാണം
ചൊരിയാൻ, കൃഷ്ണനരിന്ദമൻ നിനച്ചാൽ 56

പരമേശ്വര! ഹാ! ഭവാന്റെ ലീലാ-
പരമാകും പൊരുളോർത്തറിഞ്ഞുകൊൾവാൻ
പരമാന്ധനക്കൂട്ടമോ ഭവാൻ താൻ
പരമാർത്ഥം തെളിയിക്കുകെൻവചസ്സിൽ 57

ഗുണികൾക്കുമഹോ! ലഭിച്ചുകൊൾവാൻ
പണിയാമീപ്പെരിയോരവസ്ഥനേടാൻ
ക്ഷണികാത്മകഭോഗലോലതന്വീ-
മണിമാർക്കിങ്ങിനെ സാദ്ധ്യമായ് ഭവിച്ചു? 58

നിരുപിക്കിലതീന്ദ്രിയങ്ങളല്ലോ
പുരുഭക്തിത്തികവാർന്നമാനസങ്ങൾ
കരുണാകരലീനചിത്തമാരാ-
യരുളുന്നോരിവർ ഭക്തിസത്തമാരാം. 59

സ്മരവീരശരങ്ങളേററു ഗാഢാ-
തുരമാരാകിയ ഗോപനാരിമാരെ
പരനന്നരികത്തുകണ്ടു; ചിത്രം!
പര,മെന്നാളുമാരുമൊവരേഭദമോടെ 60

മലമററവർ തന്നഭീഷ്ടമേകാ-
നലമാഹന്ത ദൃഢം നിനക്കിലും കേൾ
വിലസസ്മിതനായിനിന്നു സാദ്ധ്വീ-
കുലധർമ്മങ്ങളെയോതിനാൻ മുകുന്ദൻ. 61

"അതിഭീമവനം, നിശീഥകാലം,
സതിമാർ നിങ്ങ,ളിതൊക്കെയോർത്തിടുമ്പോൾ
മതിയേപതരുന്നു; ഭദ്രമല്ലേ?
സതിമാരേ! വദ വന്നതെന്തിനന്നായ് 62

കരണീയമെനിക്കുപാക്കിലെന്തെ-
ന്നരചെയ്യിൻ കമനീയഗാത്രിമാരേ!
കരളിൽ കവിയുന്നമോദഭാരം
പര,മിന്നിങ്ങടെ ദർശനത്തിനാലെ. 63

അതുനല്ലതു്, പക്ഷെയീക്കൊടുംകാ-
ടതുലം ഘോര,മെഴുന്ന വൻമൃഗങ്ങൾ;
അതുകൊണ്ടിവിടത്തിൽനിന്നുടൻ പോ-
വതുതാൻനന്നു; ഹിതോക്തികേൾക്കനിങ്ങൾ. 64

പ്രിയരും, പിതൃമാതൃവർഗ്ഗവും, സു-
പ്രിയരാം പുത്രരു,മിഷ്ടജനങ്ങളെല്ലാം
നിയതം തിരയും പ്രവൃത്തിയിലെങ്ങും
ഭയമോടായതു കൊണ്ടു പോക നിങ്ങളും. 65

ഉടനേ ഗൃഹമെത്തി ഭർത്തൃപാദം
തടവിത്തൽപരിചര്യ ചെയ്തു വാഴ്ക;
സ്ഫുട,മാസ്സതിമാർക്കൊരന്യനൊത്തു-
ള്ളിടപാടോർക്കിലഹോ! മഹാപരാധം 66

കണവന്റെ കരൾക്കകത്തു നീറും
വ്രണമെന്നൊന്നുമുണങ്ങിടാതെ നില്ക്കും.
ഉണവാമറിയാന്നിടാതെ സാധ്വി-
ക്കണയാസൽഗ്ഗതിയെന്ന നീതിയല്ലോ. 67

സ്വയമാതുരനാം, വയസ്സനാം, ദു-
ഷ്ക്രിയനാം, ദുർഗ്ഗനാം, ജഡാത്മനാവാം
പ്രിയ,നെങ്കിലുമെന്ത് സാധ്വിയാൾക്ക-
വ്യയനാണായവനെന്നുമാത്മതുല്യൻ 68

അയശസ്സ്, ജുഗുപ്സ, ശുദ്ധിദോഷം.
ഭയ,മെന്നീവകയേറ്റമേറ്റുമല്ലോ
നിയതം സതിമാർക്കു ജാരസംഗ-
പ്രിയ,മയ്യോ! കൊതിയാസ്ഥതിങ്ങൊരാളും. 69

അഥവാവനശോഭകാണ്മതിന്നാ
പ്രഥമാനാംഗികളിങ്ങവന്നതിപ്പോൾ
വ്യഥയെന്നിയെകണ്ടുകൊൾകകാടിത-
കഥനീയാകൃതിനിങ്ങൾന്നിശ്ശങ്കം 70

അവനീരുഹപംങ്ക്തിപൂത്തുകാച്ചി-
ങ്ങവനശ്രോത്തമശീഷ്മരായിലാനീം
അവലോകനതുഷ്ടിയേകിനിൽപൂ
നവകാന്ത്യാവിനയത്തൊടെന്നപോലെ. 71

നിജശാഖകളായ് വളൎന്നനാനാ
ഭുജകൾക്കള്ളിൽ വിടൎന്നപൂക്കളേന്തി
ഭജനീയവനാംബുജാത്മജാസ-
ദ്ഭജനംചെയ്തു വിളങ്ങി ചമ്പകങ്ങൾ. 72

തളിർപൂണ്ടലരിട്ടെഴും രസാല-
ങ്ങളിൽവന്നേറിയ നല്ലവല്ലിവൎഗ്ഗം
തെളിവോടവയെപ്പുണൎന്നുകാണ്മിൻ
നളിനംനാണമിയന്ന കൺകളാലെ. 73

അതികോമളനായ് വിളങ്ങിനില്ക്കും
മതിയാൽപാകരാങ്ക പാൽപയോധിയായി
അതിൽമുങ്ങി നിവൎന്നെഴുന്നപോലീ
പ്രതിനവ്യാളകലൎന്ന കാടുകാണ്മിൻ. 74

കുയിലിൻ കളകൂജിതങ്ങൾ കേൾപ്പിൻ
മയിലിൻ മഞ്ജുള നൎത്തനങ്ങൾ കാണ്മിൻ
ചുയിൽ വാണികളേ! പരം സുഖം ന-
ന്ദയിൽ മററും പലതും രസിച്ചു കാണ്മിൻ. 75

സകലപ്രണയൈകധാമമാമെൻ
നികടേവന്നൊരുനിങ്ങൾ തന്നഭീഷ്ടം
അകളങ്കതരംമമപ്രസാദ-
ത്തികവെങ്കിൽ ശരി, ഞാൻപ്രസന്നനായേൻ 76

ശ്രവണാദികൾചെയ്തുകന്നവാഴ-
ന്നവനെന്നിൽ ദൃഢമാകുമന്തരംഗം
ധ്രുവമെന്നികടത്തിൽ വാഴുവോനു-
ള്ളവലോപാൽപ്രമദിക്കുമെന്നൊരോക്കാ. 77

അതിനാലുടനേ ഗമിക്ക ഗേഹം-
പ്രതി ധൎമ്മങ്ങളെല്ലാമാചരിച്ചു നിത്യം
പതി സേവയൊടും മദീയഭാവ-
സ്മൃതിയോടും നിവസിക്ക ഭവ്യമുണ്ടാം" 78

സുരവീഥിയിൽ വന്നണഞ്ഞ നാനാ
സുരസിദ്ധൎഷികളാദിയായ ലോകം
പരമിന്നിതു കേട്ടിടേണമെന്നാം
പരനന്നോതിയ നീതിവാക്യസാരം 79

അതിവേദനയേററുമാറനംഗാ-
കൃതിയാമച്യുതനോതിടുന്നകേട്ടു
ഗതിയററഴലാഴിയിൽ പതിച്ചാ-
മതിനേരാനനമാർ വലഞ്ഞിതേററം 80

ുവടയമിലാഷവേരരുക്ക-
ന്നവയാം വാക്കുകളീവിധംശ്രവിക്കെ
അവർതന്മനമേറെവാടി വെയ്‌ലേ-
ററവശതം പെരുകുന്നപൂക്കൾപോലെ 81

രുവാക്കുമുരക്കുവാൻകഴിഞ്ഞീ-
ച്ചുരുകീ ചിത്തമവക്കതശ്രുവായി
ഇരുകൺവഴിവാന്സരോജകംഭേ
പുരുപത്രാവലിമാച്ചൊലിച്ചുവീണു. 82

പെരുതാകിയ കാമ വഹ്നികത്തീ-
ട്ടുരുതാപാത്തിയൊടൊട്ടു നിന്നുപിന്നെ
അരുണാധരിമാരിവണ്ണമോരോ-
പരുഷം ചൊല്ലിവലഞ്ഞുനിന്നു കേണാർ. 83

അരുതേ, വെടിയൊല്ല ഞങ്ങളെനി-
ഷ്കരുണം ദീനശരണ്യനല്ലയോ നീ.
രുണാമധുചേന്നനിൻപദാബ്ജേ
രുവും വണ്ടുകൾ ഞങ്ങളോത്തുകൊൾക. 84

കൃപയററ ഭവാനിവർണ്ണമാരോ
നാപരാധം തവദാസിമാരിലേററി
അപവാദമുരപ്പതെങ്ങൾകർണ്ണേ
നിപതിച്ചു വിഷലിപ്തമാംശരംപോൽ 85

പതിസേവനമാദിയായനാനാ-
സതിധർമ്മങ്ങൾ ഭവാനരച്ചതെല്ലാം
എതിരററഗുണങ്ങൾ തന്നെ, യെന്നാ-
ലതിവക്കേങ്ങിനെ ഗണ്യമായിടുന്നു 86

ഉലകങ്ങളിലുള്ള ധർമ്മമേതും
വിലവെക്കായ്കിലുമങ്ങെയാശ്രയിച്ചാൽ
മലമാകെയകററി രക്ഷചെയ്യും
നലമോടങ്ങിതു നിൻപ്രതിജ്ഞയല്ലോ 87

സകലാത്മകനാം ഭവാനൊരാൾതാ-
നകളങ്കപ്രിയ ലോകബന്ധുവെന്നായ്
അകതാരിൽ നിനപ്പുസംശയത്തിൻ
ശകലംപോലുമെഴാതെഞങ്ങളെല്ലാം 88

തനയൻ, കണവൻ തുടങ്ങിയെല്ലാം
വിനകൾക്കുള്ളൊരു മൂലമെന്നുതള്ളി
ഘനവർണ്ണ! ഭവാനിലാശവെച്ചി-
ങ്ങനമങ്ങെസ്സവിധത്തിൽ വന്നതല്ലോ. 89

യകൃപാദിരേകമൊന്നാ-
ംഭവം ഭുവനത്തിലെന്നുറച്ചു്
ശേഖര! നിന്നെയാശ്രയിക്ക-
രെക്കൈവെടിയൊല്ല ദീനബന്ധോ! 90

സംഗമമേ കൊതിച്ചെഴുന്നോ-
തൻ വാഞ്ഛിതമായ വല്ലിയേ നീ
ദക! നിഷ്കൃപാ കൃപാണം
ന: വീശിമുറിക്കിലെന്തുകഷ്ടം 91

ാലംവരെയും ഗൃഹത്തിലേവം
ംപൂണ്ടുവസിച്ചൊരെങ്ങളെ നീ
ാംഗ! വശീകരിച്ചു തള്ള-
നീതിക്കുതകുന്നതോനിനച്ചാൽ? 92

ഭുതരൂപ! നിൻ പദാബ്ജം
ംവിട്ടു ചലിപ്പതില്ലതെല്ലും
ംപ്രതിപോവതെപ്രകാരം
ഗാപാലക! ഞങ്ങളെന്തുചെയ്വൂ. 93

കാമളസർവ്വവശ്യമായോ-
ാകത്തിൽ വളൎന്ന മാരതാപം
ാറുക ഹേ കൃപാംബുദ! താപം
ാം നിന്നധരാമൃതത്തെനല്കി. 94

അതിനങ്ങനുകൂലനല്ലയെന്നാൽ
അതിയാം തവദവിരഹാഗ്നിയിൽപതിച്ച്
മൃതിയെ വരുമിവക്കുടൻ ദൃഢം, ഭൃ—
ശ്ശ്രുതിയങ്ങൾക്കുമണഞ്ഞിടുംക്രമേണ 95

കമലക്കമിഴുതാതസവപ്രദം നിൻ
കമലാങ്കംവിലസുന്നപാദയുഗ്മം
വിമനസ്സുകൾഞങ്ങൾ നിന്റെദാസ്യ-
ഭ്രമമോടംഗ! തൊഴുന്നുകൈവിടൊല്ലേ. 96

ഹഹ! മോഹനഗാത്രനാം ഭവാൻതൻ
സഹവാസാദികളിൽ കൊതിച്ചിദാനീം
ഇഹവന്നൊരു ഞങ്ങളൊത്തുനന്നായ്
വിഹരിച്ചീടുക വിശദമോഹനാംഗ! 97

അതിചാരുതയാർന്ന പൂനിലാവും
ഗതികെട്ടോടിന നിന്റെ ചാരുഹാസം
ഉതിരുന്നതുകണ്ടനാൾമുതൽക്കീ—
ക്കൊതിഞങ്ങൾക്കു വളർന്നുവന്നതല്ലോ. 98

അലമീയുലകത്തെയൊക്കെമോഹാ—
കുലമാക്കും തവ പുഞ്ചിരിപ്രകാണ്ഡം
നലമോടിവർതന്റെചിത്തവും ച-
ഞ്ചലമാക്കീട്ടു വശീകരിച്ചുവല്ലോ. 99

എരിയുംപരിതാപമേററചിത്തം
കരിയുംഞങ്ങടെ ജീവനാകമാനം
പരിപൂതകൃപാമൃതംനിതാന്തം
ചൊരിയുംനിൻമിഴിയാൽവശീകൃതങ്ങൾ. 100

ഭുവനേശ്വര! നിന്റെവീക്ഷണംതാ-
നവലംബംബത! പാരിലേതവന്നും
അവലോകനവശ്യരായ്ബ്ഭവിച്ചാ-
രിവരെന്നുള്ളതിലെന്തെഴുന്നകുററം? 101

മലർമങ്കയുമാർത്തിയോടുനിൻ കാ-
ലല രേറുംപ്രണയംകലർന്നുനിത്യം
നലമായ്ത്തുടരുന്നസേവയോർത്താൽ
നിലവിട്ടെങ്ങൾകൊതിച്ചതെന്തുചിത്രം? 102

വിഹഗങ്ങൾ, മൃഗങ്ങൾ, ഗോക്കൾ, ഭൂമീ-
രുഹജാലം മുതലായതാകമാനം
മഹനീയഭവത്സ്വരൂപമദ്യം
ഹഹ! രോമാഞ്ചമൊടാസ്വദിച്ചുനിൽപ്പൂ 103

തവചേവടികൂപ്പുമീവ്രജസ്ത്രീ-
നിവഹത്തെസദയംപുണർന്നിടായ്കിൽ
അപരത്വവിഷംകലർന്നദേഹേ
നിവസിപ്പാനരുതാഞ്ഞസുക്കൾപോകും 104

ദയനീയകളാംനിൻറെദാസിമാരാ–
കിയഞങ്ങൾക്കേഴമുഷ്മളസ്തനങ്ങൾ
പ്രിയ! നീ കുളുർപാണിപങ്കജത്താ–
ലുയരുംതാപമൊഴിച്ചുഴിഞ്ഞിടേണം.” 105

പരിതാപമഹോ! പൊറുത്തുകൂടാ–
ഞ്ഞെരിയുന്നുള്ളൊട്ടുഗോപിമാരശേഷം
ഹരിതൻതിരുമുമ്പിലേവമോരോ–
ന്നരിയാടീട്ടുകരഞ്ഞുകൊണ്ടുനിന്നാർ 106

വനമാലിമുകുന്ദനന്നുഗോപീ–
ജനമേവം ചിരമശ്രുവാർത്തുനില്ക്കേ
മനമേറെയലിഞ്ഞുമാഴ്കിനാനുൾ–
ക്കനമററാശ്രിതവത്സലൻമുരാരി. 107

ഉടനോടിയവർക്കടുത്തണഞ്ഞുൾ–
ക്കടമായ്പാടിടുമശ്രുവുംതുടച്ചു്
തടവെന്നിപുണർന്നുപൂർണ്ണരാഗം
തടവുംമോഹനവാക്യമേവമോതി. 108

“കളിയായിവനോതിടുന്ന കേട്ടീ–
‘യളിവർണ്ണൻബതരാഗഹീന’നെന്നായ്
ലളിതാംഗികളേ! നിനക്കിലേത്തും
പൊളിയല്ലെൻകഥകഷ്ടമായ്ബ്ഭവിക്കും 109

കളവാണികളേ! കരഞ്ഞുനേരം
കളയൊല്ലേ, ബത പോയകാലമേതും
കളവല്ലതിരിച്ചുവന്നുചേരാ
കളമാംമട്ടിൽ നമുക്കുകേളിയാടാൻ 110

വിലപിച്ചു വിലോചനം പൊഴിക്കും
ജലധാരാഝരികണ്ടു കണ്ടിദാനീം
ഖലകാലമിവന്റെമാനസം ദു-
ർബ്ബലമായ്ഹന്ത! നുറുങ്ങിടുന്നതാറായ് 111

എതിരറ്റൊരുകാന്തി ചിന്നുമോമ-
ന്മതിതോല്ക്കുന്നൊരു നിങ്ങൾതൻമുഖങ്ങൾ
അതിതാപഭരാൽ കരിച്ചിടൊല്ലേ
ഹതിയെൻജീവനു വന്നുകൂടുമെന്നാൽ 112

മമമുന്നിലണഞ്ഞയൌവ്വനശ്രീ-
മണീയാംഗികളായ നിങ്ങളെഞാൻ
ഭ്രമമെന്നിവെടിഞ്ഞയക്കവാൻകേൾ-
ശമമേറുന്നമുനിപ്രവീരനാണോ? 113

അതുലാമലരാഗമെങ്കൽനിങ്ങൾ-
ക്കിതുനാൾവാച്ചതുചാപലങ്ങളായി-
ചതുരാംഗികളേ! വളർന്നുകാണ്മാൻ
കഴുന്നാൽ വിപരീതമോതിനേൻഞാൻ. 114

രതിയും ഗതികെട്ടുപോകുമാറു-
ള്ളതിസൌന്ദര്യനികേതനങ്ങൾ നിങ്ങൾ
എതു ഭൂവിലണഞ്ഞു കണ്ടിടാഞ്ഞെൻ
മതിയേററുള്ളൊരു ദേവലോകവശ്യേ. 115

ഇതറിഞ്ഞൊരുമാത്രയും വൃഥാവിൽ
ഗതമാക്കാതിടചേൎന്നുനിന്നുകൊണ്ടു്
ചിതമാംപടികേളിയാടണം നാം,
ഇതരാവും കഴിയുന്നു മെല്ലെ മെല്ലെ. 116

രമണീയതരം ഗുണങ്ങളോടൊ-
ത്തമലാകാരമിയന്നനന്യ ഭംഗ്യാ
സമമെന്നിലസിച്ചിടുന്ന കാടിൻ
ക്രമവുംകണ്ടു നമുക്കു സഞ്ചരിക്കാം" 117

സ്വയമേമധുരാത്മകങ്ങളാകും
നയമേറുന്നൊരു മാധവന്റെ വാക്യം
നിയതം വ്രജലോകസുന്ദരീസ-
ഞ്ചയചിത്തങ്ങളെയൊക്കെ മയക്കി. 118

സരസീരുഹലോചനാജനത്തിൻ
കരളെല്ലാം കളവേശിടാതുടൻതാൻ
പരമാത്ഭുതസൌഭാഗ്യമാൎന്നചേതോ-
ഹരനാം കേശവനോടു ചേൎന്നിണങ്ങി. 119

കരമോട്ടുകരം പകൎന്നുമററം
സരസംമെയ്യോടുമെയ്യു ചേൎത്തുനിന്നും
വരചുംബനമാചരിച്ചുമേവാ
തരസാകേളികളാടുവാൻ തുടൎന്നാർ. 120

നിശയായനവോഢതന്റെ പൊട്ടാം
ശശഭൃത്തെങ്ങുമുതിൎത്ത വെണ്ണിലാവിൽ
വിശദം വനഭംഗികണ്ടുഹൎഷാൽ
ഭൃശമാഗോപികളുന്മദാന്ധരായി. 221

വരിവണ്ടുവലഞ്ഞുമണ്ടിടും നൽ
പുരികുന്തൽക്കകമാവിടന്നപൂക്കളും
പരിചോടുപറിച്ചു കോൎത്തണിഞ്ഞും
ഹരിയോടൊത്തവർ കാനനേനടന്നാർ 122

ചിലർപാടിയപാട്ടുകേട്ടുലോകം
വിലയംപൂകിസുധാർണ്ണവഹ്രദത്തിൽ
ചിലരാടിയ നൎത്തനങ്ങളാല-
ന്ന,ലമാരംഗ മനംഗരംഗമായി i23

ധ്രുവ മീഹരി തന്നിലേരമിക്ക-
ന്നവനെന്നാലുമുയൎന്നരാഗമോടെ
നവനൎമ്മവിലാസമാടിയാ സ്ത്രീ-
നിവഹം ചേൎന്നരമിച്ചു ഹന്തചിത്രം! 124

അവിടെപ്പശുപാംഗനാജനത്തിൻ
സവിധേ സന്തതിയായ വാസുദേവൻ
ദിവിചപ്ഷമുഗ്ദ്ധക്കൾ തൻ നടുക്കായ്
ഉരവിതുകം ശശിപോലെയുല്ലസിച്ചു. 125

സുരഗംഗയിൽ നീളവേവിടർന്നു-
ള്ളരവിന്ദങ്ങൾ പുഴനാതിന്റെ മദ്ധ്യേ
വിരവോടുവിളങ്ങിനില്പൊരിന്ദീ-
വരമെന്നോണവുമന്നിയന്നുകൃഷ്ണൻ. 426

അതിസൌരഭവാഹിയായിമന്ദം
ഗതിചെയ്യുന്നൊരു തെന്നലേറ്റുകൊണ്ടും
ഉതിരുന്നൊരുരാഗമോടുവല്ലീ-
തതിപുല്കുന്നൊരു വൃക്ഷപങ്ക്തികണ്ടും 127

കുയിൽകൂകവതൊത്തു കൂകിയും,
നന്മയിലാട്ടം പടിയാടിയും, പ്രസക്തം
‘അയികേശവ! കാങ്കനാട്യ’മെന്നു-
ണ്മയിലോതിപ്പലനാട്യവും നടിച്ചും. 128

കരളിൽക്കവിയുന്ന കൌതുകത്തിൻ
ഭരമോടാസ്യസരോരുഹത്തിൽനിന്നും
സുരസേവിതമാർ മരന്ദധാരാ-
ധരമാം പുഞ്ചിരിസന്തതം പൊഴിച്ചും. 129

അസമാസ്ത്രശരങ്ങളേററു നെഞ്ചി-
ന്നസമം വേദനയാൎന്നു വീൎത്തു വീൎത്തും
അസകൃൽകുചകുംഭമേററിയേററം
പ്രസരിപ്പോടുമുകുന്ദനെപ്പുണൎന്നും. 130

വിലസും മുഖകാന്തികണ്ടു, വണ്ടിൻ-
കുല,മംഭോജമിതെന്നുറച്ചുടുക്കെ
നലമോടു കളിക്കുവാൻപറിച്ചോ-
രുജലജംകൊണ്ടവയെസ്സദാ തടുത്തും. 131

പുളിനങ്ങളിലുള്ള രാജഹംസാ-
വളിതൻയാനവിശേഷഭംഗികണ്ടു
തളിർതേററതനുക്കളായ വണ്ണം
തെളിവോടാനടയഭ്യസിച്ചുകൊണ്ടും 132

ഇളകിക്കവിയും വികാരമോടും
പുളകംപൂണ്ടവർ കൃഷ്ണനൊത്തിവണ്ണം
അളവററവിധം കളിച്ചുപോക-
ന്നളവിൽചെന്നു കളിന്ദജാതടത്തിൽ. 133

തെളിവാൎന്ന നദീജലത്തിൽമുങ്ങി-
ക്കുളിരേററും പടിവന്നതെന്നലേററ്
പുളിനത്തിലിരുന്നു ഗോപിമാരൊ-
ത്തളിനേർവൎണ്ണനമേറിടുന്നാഭംഗ്യാ 134

അവലോകന മമ്പെഴുംവിലാസം
ഭുവനോന്മാദകഗാനഭാവനങ്ങൾ
നവനർമ്മസുഭാഷിതങ്ങളേററം-
ധവളാഭം വിലസുന്ന മന്ദഹാസം 135

സ്തനകേശകരോരുവസ്ത്ര സംസ്പർ-
ശനമാലിംഗനമെന്നിതൊക്കെയാലും
അനഘൻ പശുപാലനാരിമാർതൻ
മനമാഹന്ത! ഭൃശം വശീകരിച്ചു. (യുഗ്മകം) 136

'അഭിരൂപതമൻമുരാരിനർമ്മാം-
ക്കഭിമർശാദികളാൽ വശത്തിലായി'
അഭിവാഞ്ഛിതലബ്ധമാരിതേമ-
ട്ടഭിമാനോദ്ധതമാംമനസ്സൊടൊത്തു. 137

വരവർണ്ണിനിമാരഹംകരിച്ചി-
ത്തരമോരോന്നുനിനപ്പതോർത്തറിഞ്ഞു
അരവിന്ദവിലോചനൻകൃപക്കാ-
കരമാംഹൃത്തിൽ നിനച്ചിതിപ്രകാരം 138

“മമസംഗനിമിത്തമായിവണ്ണം
കമനീയാംഗികൾതന്നഹന്തവാച്ചാൽ
ക്രമമല്ല,fമരക്കുപോലുമേനി-
സ്സമനാം വൈരിയതെന്നുനിർവ്വിശങ്കം. 13-9

ഇവരിപ്പൊരുളോൎത്തിടാതെകാമോ-
ത്സവമാംവന്മദമാൎന്നഹംകരിച്ചാൽ
അവസാനമിവൎക്കു ഭീമമാകും
ഭവമൊരൊന്നൊരു വിപത്തു സംഭവിക്കും. 140

മമഭക്തജനങ്ങളുദ്ഭവ-
ക്രമമോടെങ്കിലുമെന്നെയോൎത്തുകൊണ്ടാൽ
ശമലങ്ങളകററി സാന്ദ്രസൌഖ്യം
ശമമോടേകണമെന്നിതെൻറസത്യം 141



അതിനാലുടനാപദബ്ധിപാതാൽ
ക്ഷതിവന്നേല്ക്കുവതിന്നുമുമ്പുതന്നെ
മതിതന്നിലെഴുന്നഹന്തനീക്കി-
ഗ്ഗതിയേകണമിവൎക്കു മംഗളാൎത്ഥം." 142

കരുണാകരനാം മുകുന്ദനേവം
തിരുവുള്ളത്തിലുറച്ചുടൻ തദാനീം
ഝഷനേത്രകൾ നോക്കിനില്ക്കവേ താൻ
വിരുതോടത്ഭുതമാംവിധം മറഞ്ഞു. 143

മറക്കൊമ്പെന്നുള്ളാപ്പെരിയപൊരുളന്നോരമഖിലം
മറ,നീ'ഗ്ഗോവിന്ദൻപ്രിയതമനെനിക്കേററവശഗൻ'
ഉറച്ചങ്ങീവണ്ണംപ്രമദകൾമദംപൂണ്ടസമയം
മറഞ്ഞാൻതന്മായാമഹിമയിലുടൻതന്നെഭഗവാൻ

ഒന്നാംസൎഗ്ഗം കഴിഞ്ഞു.

# രണ്ടാം സർഗ്ഗം.

നളിനമിഴികൾ മുമ്പിലുജ്ജ്വലിച്ചാ-
ളൊളിതിരളുന്നൊരു മംഗളപ്രദീപം
ഒളിവിലവരിൽവാച്ചുദർപ്പവാതം
വെളിയിലടിച്ചു കെടുത്തിയെന്നതാണോ? 1

പ്രിയതമനഖിലേശഭദ്രദീപം
ദയയിയലാതെപൊലിഞ്ഞുപോയനേരം
ഭയഭരിതതമോവൃതാന്ധമാരായ്
സ്വയമവർതങ്ങളിൽ മാഴ്കിനിന്നിതേറം 2

“അയിസഖി!തവപിന്നിലായിരിക്കാ-
മുയിരുസമനാംഹരിപോയൊളിച്ചതിപ്പോൾ”
ദയിതനെയവളിപ്രകാരമയ്യോ!
ത്തുയിർവലയംപിടിയോതിനോക്കിനിന്നാൾ 3

പെരുകിയപരിതാപമേറെവല്ലാ
തുരുകിയമാനസമശ്രുവായൊലിച്ചു
നിരുപമതനുമുങ്ങിനിന്നിവണ്ണം
തരുണിജനം പലദീനവാക്യമോതി. 4

"പറയുക പരമാർത്ഥം, എന്നുമായ-
പ്പിറവിയിതള്ളതയെന്റെ തോഴിമാരേ!
കറയൊട്ടു കൃപവിട്ടു കൃഷ്ണനേവം
മറയുമതോർക്കിലനീതിതന്നൊരു ഘോരം! 5

പ്രണയമധികമായ് നടിച്ചു വശ്യ-
പ്രണയിനിമാരെയിദം ചതിച്ചതോർത്താൽ
കണവനു കുറവില്ലി, പണ്ടുപോലും
പ്രണയവിഭംഗമിവണ്ണമാരു ചെയ്തു 6

സരളമതികളായ നമ്മെ വിട്ടി-
ത്തരമതിപാതകമാചരിച്ചതോർത്താൽ
മുരമഥനമനസ്സിരുമ്പുകൂടം;
ഹര ഹര! നാമിവടത്തിലെന്തു ചെയ്വൂ? 7

ശരിശരി, ഹരി ശൈശവം മുതല്ക്കി-
പ്പെരിയൊരു വഞ്ചന ശീലനായിരുന്നു
അരിമയെഴുമൊരമ്മയെയുമന്നാ-
ഗരിമയൊടൊത്ത കതാരിലോർത്തിരുന്നോ? 8

വനഭുവി പരിപൂർണ്ണഗർഭയാളാം
ജനകജതന്നെ വെടിഞ്ഞു പണ്ടു രാമൻ
മനസിയതു നിനക്കിൽ നമ്മിലേവം
വിനകളും വരുത്തിയതു കേശവൻ കൃപാലു. 9

ഹരി,നരി,മുതലായ ഹിംസ്രജന്തു-
പ്പരിഷകളേററമരണ്യഭൂവിലല്ലിൽ
ഒരിമിയുമലിവെന്നിനമ്മെവിട്ടാൻ
കരിമുകിൽ വർണ്ണനഹോ! മഹാകഠോരൻ 10

ചപലതകൾ പുലമ്പിനിന്നിടാതെ
സപദിഗമിക്കണമിങ്ങുനിന്നു നമ്മൾ
കപടതകലരുന്നകണ്ണനിപ്പോ-
ളുപരവനത്തിലൊളിച്ചുനില്പതുണ്ടാം. 11

നിരുപമരമണീയഗാത്രിമാരെ-
ന്നൊരുരുചിരസ്തുതിനാകമേററിനമ്മെ
പെരുതഴൽനരകത്തിലാക്കിതള്ളീ-
ട്ടിരുളിൽ മറഞ്ഞുവസിക്കയാം മുരാരി 12

അരനിമിഷവിളംബമെന്നിയെന്നാം
ത്വരയോടുചെന്നുപലേടവും തിരഞ്ഞാൽ
തരമൊരുസമയം വരാം, സ്വൈരം
മുരഹരനെത്തുവതിന്നുമുമ്പുകാണാൻ" 13

പലതിതുവിധമോതിയോതിവേഗം
ചലമിഴിമാരെഴുനേററുകൃഷ്ണനാമം
നലമൊടുപചത്തും വിളിച്ചുവന്നു-
സ്ഥലമതിലംബുജനേത്രനെത്തിരഞ്ഞാർ. 14

കരിനടകളുമുപഗ്രഹിപ്രയോഗാ-
ലെരിയുമൊരുകള്ളാട്ടകാനനങ്ങളംമേഘം
ഹരിചരിതഗുണങ്ങളോർത്തു,കാററിൽ
കരിയിലകൾക്കു സമാനരായവന്മാർ. 15

നരകരിപുവിലീനചിത്തമാരാ-
പ്പുരഭൃതഭാഷിണിമാർകൌതുകത്താൽ
കരളിളകിമറിഞ്ഞു സാഗരത്തിൽ
തിരകൾകണക്കു സവിഭ്രമംവളർന്നു.

ചിരതരപരിപൂർണ്ണനായ സാക്ഷാൽ
പരനുടെമാർഗ്ഗണമാചരിച്ചുകൊണ്ടു
മരനിരകളൊടും ലതാളിയോടും
നിരവധിചെയ്തിതുചോദ്യമാവധുക്കൾ

കുയിലുകൾ,ഹരിണങ്ങ,ളാടിനില്ക്കും
മയിലുകളിങ്ങനെയുള്ളോരോന്നിനോടും
ദയിതനുടെ നിരീക്ഷണാർത്ഥമായ്ത്താൻ
കുയിൽമൊഴിമാരനുയോഗമാചരിച്ചാർ. 18

“ദ്വിജകുലമതിനായ്ത്തുല്യനാം നീ
കുജകുലസത്തമ! ചൊൽക ബോധിക്കുമോ!
വ്രജകുലപതിഞങ്ങൾതൻഹൃദന്തം
നിജവശമാക്കിനടന്നതീവഴിക്കോ? 19

മരനിരകളിലങ്ങു സത്തമൻ, ശ്രീ-
ധരനിഹ സജ്ജനബന്ധുവേവമോർത്താൽ
പരനിവിടെയണഞ്ഞിരിക്കുമല്ലോ,
ധരയിലെവൻ കൊതിയാത്തു മിത്രസംഗം? 20

ഗദസഹജനൊളിച്ചതെങ്ങുചൊൽ നീ
കദനദവാഗ്നിയിൽ വേവുമെങ്ങളോടായ്
സദയ,മലിയുകില്ലി ദീനരിൽ സൌ-
ഹൃദമിയലുന്നൊരു സജ്ജനാന്തരംഗം 21

പരിസരമഖിലം പരന്നുവേരാൽ
പരിവൃതമാക്കിയതെന്തു നീ വടദ്രോ!
ദുരിതനിധികളെങ്ങും ചിത്തചോരൻ
ഹരിയെ മറയ്ക്കുവതിന്നു നീ തുനിഞ്ഞോ? 22

സുരഭിലസുമമേന്തിനില്പതെന്തേ
വരതരുവാകിയ ചമ്പകാഖ്യനാം നീ
സരഭസമിവരെച്ചതിച്ചുപായം
സരസനിലർച്ചന മാചരിപ്പതിന്നോ? 23

അടിമുതൽ മുടിയോളവും ചുവന്നീ-
വടിവൊടശോക! വസിപ്പതെന്തു? കൃഷ്ണൻ
മുടിയുമലിവെഴാതൊളിക്കയാലു-
ള്ളിടിയിൽ മുറിഞ്ഞു നിണം സ്രവിക്കകൊണ്ടോ? 24

ശിവജടയണിയുന്നാപത്രപങ്ക്തി-
പ്രവരമുതിർത്തൊരു മർമ്മരേണവിലപ!
അവമതിഫലമച്യുതാശ്രിതക്കാ-
ബ്ഭവനെ ഭജിക്കുകയെന്നുരക്കയാണൊ? 25

മതിമതിതവനിന്ദനിൻവചസ്സാൽ
മതി മുകിൽവർണ്ണനിൽനിന്നുമാറുമോ കേൾ
മതിധരനൊരുതാരമെങ്കിലോശ്രീ-
പതികളിൽത്തിങ്കളിവക്കൊരിത്രഭേദം. 26

വിരഹജമഴലാഴിയാണ്ടൊരിസ്ത്രീ-
നിരകളിലങ്ങനുതാപമാർന്നമൂലം
സുരഭിലതപരത്തിയീവനത്തിൽ
തിരയുകയോ? ഹരിതന്നെ ചന്ദനദ്രോ! 27

അകലുഷമഴകാർന്നെഴുന്ന മന്ദാ-
രക! തവസന്നിധിയെത്തിയോ മുകുന്ദൻ?
അകരുണമതികൈതവേന കാടി-
ന്നകമതിൽ ഞങ്ങളെ വിട്ടവൻ മറഞ്ഞു. 28

സുമധുരമകരന്ദമൂറിനില്ക്കും
സുമനിരയാൽ വിലസും രസാലമേ! നീ
സുമശരനിവരെക്കൊടുത്തിദാനീം
കമലദളാക്ഷനൊളിച്ചതെങ്ങുതോത്തു. 29

ലതികകളിൽ മികച്ചുമാലതി! നീ,
ചതിയൊടകന്നുമറഞ്ഞൊരു ശൌരിയെങ്ങു കണ്ടോ?
മതിയിലിവർനിനച്ചു നിൻസമീപ-
ത്തതികുതുകാലവനാഗമിച്ചിരിക്കാം. 35

അവനിതുവഴി പോന്നിടുന്നനേരം
തവമൃദുമെയ് തഴുകാതെപോയിയെങ്കിൽ
നവപുളകങ്ങളെങ്ങനെയൊക്കെ മൊട്ടി-
ട്ടുവശതവിട്ടുലസിപ്പതെന്തിവണ്ണം 36

ഉപധിയൊടുമറഞ്ഞുമല്ലികെ! യെ-
ങ്ങ പചിതനാം ഹരി, കണ്ടതില്ലയോ നീ?
സപദിതവ സുമങ്ങളാത്തഹാസാ-
ല്ലപസിതമാക്കിയവൻഗമിച്ചിരിക്കാം. 37

വികസിതസുമരാജികൊണ്ടുതോഷ-
പ്രകടിതഹാസമുതിർത്തിടുന്ന മുല്ലേ!
ശകലമലിവെഴാതെ ഞങ്ങളെവി-
ട്ടകലെമറഞ്ഞവനിങ്ങു വന്നതില്ലേ? 38

ഒഴികഴിവിതിനോതിടേണ്ട, കണ്ണൻ
മൊഴിയുടെസൌരഭമാധുരീഗുണങ്ങൾ
വഴിവതുതവപൂക്കളിൽ പകർന്നീ-
വഴിയവനോടിയകണ്ടിരിക്കണം നീ 39

സ്സുരസമനിവരെപ്പരിത്യജിച്ചീ-
യിരവിലൊളിച്ചു ഗമിച്ചതെന്തുചൊൽ നീ
വിരവൊടുകരവീരമേ! കനിഞ്ഞി-
ത്തരളകളാ,ടിവരാടലാററിലാണ്ടു 40

അരികിൽ വിലസിടുന്നകാശമേ!നീ
യരിമയൊടോത്തുകയെന്തു പങ്കജാക്ഷൻ
ഹരിയുടെനിറമൊത്തപുഷ്പമെന്തു-
ന്നരിയഭവാനനിഷ്ടനല്ലിപണ്ടേ? 41

കളമുരളിയിൽനിന്നുരാഗമൂതി-
ക്കളമൊഴിമാരെമയക്കിയാക്കുമാരൻ
കളവൊടിതമറഞ്ഞു,തസ്സ്വതം
കളയുകതാൻഗുണമാക്കുമെന്നുതോന്നാം 42

അവശതയൊടുനീശിരസ്സിദാനീ-
മവനതമാക്കിവസിപ്പതെന്തുകുന്ദ!
അവമതിതവമൊട്ടുകൾക്കണച്ചോ
നവരമണീയമുകുന്ദദന്തപങ്ക്തി? 43

ഉടലഖിലമണിഞ്ഞപൂക്കളാൽ ശ്രീ-
തടവിയെഴുന്നൊരെരിഞ്ഞി!യെന്തുകണ്ണൻ
ഉടനടിയുരചെയ്തു, വിപ്രയോഗാ-
ലുടവുവപുസ്സിനിവക്കുവന്നിടാഞ്ഞാൻ 44

സ്ഥൂർന്നമടിതൊഴുന്ന മൌക്തമാല്യം
തിരളുമധോക്ഷജനെത്രയും പതുങ്ങി
ത്വരയൊടിത്തുവഴിക്ക പാഞ്ഞുപോരും
വരവയി കേതകി! കണ്ടതില്ലയോ നീ? 45

അളിനിറമിയലുന്നൊരച്യുതൻ ത-
ന്നൊളിയെഴുമംശുകപീതകാന്തിയേറ്റും
ലളിതസുമചയങ്ങളേന്തിടും നീ
തെളിവൊടവൻവഴി കണ്ടിടുന്നു നൂനം 46

മധുകര! മധുസൂദനൻ മയക്കും
മധുരമനോഹരവേണുഗാനമൃതി
മധുപ കരുപതെങ്ങു നീയറിഞ്ഞോ?
വിധുരകൾ ഞങ്ങൾ, കനിഞ്ഞുരക്ക സത്യം 47

സ്ഫുടമിവരെയടുത്തു കാൺകയാലെ-
ന്തിടരിതു, പേടിയൊടോടിടുന്നതെന്തേ?
പിടമൃഗ!യിവർ വേടരല്ല, വേണ്ടാ
പിടയ,ലിവർക്കൊരു ചാപല്യമുണ്ടു കേൾക്ക. 48

അചമഴലകതാരിലുള്ളപോലെ-
ന്തയിയുവതിങ്ങയിനിന്റെ കാന്തനെങ്ങോ?
മലകളിലവനെത്തിരഞ്ഞു നീ ഹാ!
വലയുകയല്ലി മൃഗാംഗനേ! കഥിക്ക 49

വിഷയിസുഖമശിപ്പതിന്നുമാത്രം
വിഷയമഹൊ വധു, പൂരുഷനിഹത്തിൽ
വിഷയിയവനതസ്സുഖാശതീർന്നാൽ
വിഷമവ,ളെന്നതു ലോകരീതിയല്ലോ 50

ശ്രുതിമധുരഫലത്തിലെഴുമാറ്
ശ്രുതിയെഴുമമൃതന്നും കൃപാപാലിനീനാം
ശ്രുതിപുടമുരുക്കണ്ടതേതൊരാളോ-
ശ് ശ്രുതിവരുമാറിവരെത്യജിച്ചുകഷ്ടം! 51

വരിക വരിക നീ നമുക്കു ചെന്നീ-
പ്പെരിയവനംമുഴുവൻ തിരഞ്ഞുനോക്കാം
ഹരിണി! ഭവതിപോലെ വല്ലഭൻ വേർ-
പിരിയുകയാലുഴറുന്ന ഞങ്ങളും ഏകം 52

പരഭൃത! പരമാർത്ഥമോതിയാലും
പരനിഹപോന്നതു കണ്ടതില്ലയോ നീ
പരമമധുരമാം ഭവാന്റെ കണ്ഠ-
സ്വരമിതു കേൾക്കകിലുണ്ടു ശങ്കലേശം 53

മധുരിപുകളവേണുഗാനമേറ്റം
മധുരിമയോടുമുതിർത്തിടുന്നനേരം
വിധുവനനിജശിഷ്യനായ് സുഖിച്ചീ-
മധുരവിനിസ്വനമഭ്യസിച്ചതാം നീ. 54

ന്ദനകുശലനായകകിശോര-
നടവൊടുനിന്നടെ പിരിഞ്ഞെകലൊക്കാൻ
ഇടയകുലവധൂടിമാർ സമസ്തി-
ന്നടമയെഴും മുകിൽ വർണ്ണനിങ്ങവാനോ? 55

തവനടനനിദാനം, അച്യുതൻ തൻ
ഭുവനമനോഹരരൂപദർശനത്താൽ
നവജലധരമെന്ന ശങ്കയാനം-
ത്സവമയിനിന്നിൽവളൎന്നതെന്നുതോന്നും 56

വിരളമവനിൽനിന്നതിന്നിടും നൽ
സരളസുനിൎമ്മലഹാസശോഭകണ്ടു.
സ്ഫുരദമലതടിൽ പ്രകാശമെന്നോ-
ത്തരമൊരുകൌതുകവും ഭവിച്ചതാംതെ 57

ഇരവുകളിൽ വരൻ പിരിഞ്ഞദുഃഖം
നിരവധിദേയല്ലുകിലും ചകോരികെ! നീ
കരളിലലിവെഴാതെ മൌനമെന്തി-
ത്തരമിവരോടു തുടൎന്നു, ദുഷ്ടതാൻ നീ 58

മതിമമതയൊടേകി നിത്യമാത്മ-
ദ്യുതിയെനിനക്കശനത്തിനെന്നുമുളം
ക്ഷതിയവനുഭവിച്ചു, ഹന്ത! കഷ്ടം!
ഗതിയിതുതാൻ ഖലസംഗതക്കുപാരിൽ. 59

അവനി! തവ വപുസ്സിലെന്തുവൃക്ഷ-
പ്രവർമിഷാൽ പുളകം വഹിപ്പൂ? പക്ഷെ
കുവലയനയനന്റെ പാദസംഗോ-
ത്സവമയിമുമ്പുലഭിച്ചതാകയാം നീ. 6

ഒരു സമയമതീതമാംയുഗത്തിൽ
പുരുകരുണാനിധി പന്നിയായ്പ്പിറക്കെ
അരുമയൊടുവഹിച്ചു നിന്നെയെന്നു-
ള്ളൊരുസുഖമിന്നു മനസി സ്മരിക്കയാകാം. 61

അടവിയിലൊരുവസ്തുപോലുമെത്താ
ത്തുടരുവതില്ലിവരോടു ചെറവരപ്പാൻ.
ഉടനെവിടെമുകുന്ദനെന്നൊരാർത്തി-
ങ്ങടൽപനിമൂത്തിവർ മണ്ണിൽ വീണിടാറായ് 62

പെരുകിയകൃപയുള്ള കണ്ണ! കണ്ണി-
ന്നൊരുകുറിയെങ്കിലുമൊന്നു കാണുവാനായ്
ഉരുകിയകരളോടു വീണുവല്ലാ-
ത്തുരുളുമിവർക്കരികത്തുടൻ വരേണം" 63

വിലപനമിതുമട്ടനേകമോതി-
ച്ചലമിഴിമാർ വനഭൂമിയിൽ ചരിക്കെ
മലമഖിലമകന്നവർക്കു ചിത്തം
ജലജവിലോചനനിൽ ചിരം ലയിച്ചു. 64

നമൃതസമം മയക്കിടുന്നാ-
നവധിനിർമ്മലനർമ്മഭാഷിതങ്ങൾ ,
നസിജമദമേററിടുന്ന ദിവ്യാ-
ജനമഥ ചിതേടിയ ദേഹകാന്തിപൂരം. 65

ളിർമകരളിനേററിടുന്നനാനാ-
കളികളും,മനോഹരമായ മന്ദഹാസം.
തളിവെഴുമനുരാഗപൂർണ്ണമാകും
ചളിതവിലാസശതങ്ങൾ, ചേഷ്ടിതങ്ങൾ. 66

ഘലധരസഹജകേളിപ്രകാരം
മലജവിലോലവിലോചനാജനങ്ങൾ
വിലയമൊടവനോടുമേദുമേലാ-
തലയുകയാ യലതല്ലുമാഴിപോലെ 67

കുതുകമൊടുകശേശയാക്ഷനീശൻ
ചതുരതരം ബഹുലീല ചെയ്തതെല്ലാം
അതുപൊഴുതകതാരിൽ വന്നയന്ന-
അതുവിധമായവരാടുവാൻ തുടന്നാർ 68

ഒരുയുവതിപറഞ്ഞു, "പൂതനാഞാൻ".
അരുമിഴിയന്യയുടൻ മുകുന്ദനായി
വിരുതൊടുമുലയും കുടിച്ചു പണ്ടാ-
ന്നൊരുകഥയൊക്കെ നടിച്ചുമംഗിപോലെ 69

വടിവൊടു ശിശുവായൊരുത്തി, ചാടിൻ-
വടിവൊടണഞ്ഞൊരു മററുനാരിതന്നെ
ചൊടിയൊടുകളിയായ് ചവിട്ടി, ജീവൻ
വെടിവതുപോലവൾ ഭൂമിയിൽ പതിച്ചാൾ 70

ഒരുവൾ ളവിനടന്നു മുട്ടുകുത്തി-
സ്സുരുചിരകിങ്ങിണിമഞ്ജുനാദമോടെ
ഉരുകുതുകമെടുപ്പതിന്നുകൃഷ്ണം
തരുണിയെ നോക്കി ഹസിച്ചുമണ്ടിടുന്നു 71

ചിതമൊടൊരുകുമാരി രാമനായും
ബത! ഹരിയായുമൊരന്യനാരിയന്നാൾ
ഇതരകൾ ബഹുഗോപബാലരായും
ശതശത ലീലകളാടിനാർ സമോദം. 72

ഹരിയുടെ ഹതിചിന്തചെയ്ത കൊക്കിൻ-
പരിചൊരുബാലിക പൂണ്ടണഞ്ഞ നേരം
ത്വരിതമപരനാരി, ശൗരിയായി-
ട്ടരിശമൊടും വധലീല കൈതുടർന്നാൾ 73

കളികളിൽ മുഴുകുമ്പോൾ വത്സനായി-
ട്ടളികുലവേണിയൊരുത്തിവന്നുകാണ്കെ
മിളിതരസമധോക്ഷജത്വമാർന്നാ-
ക്കിളിമൊഴിയായവളെക്കളിച്ചു കൊന്നാൾ 74

തൃണകബളമശിപ്പതിന്നു ദൂര-
ത്തണവൊരു ഗോക്കളെ ഗോപികയകറ്റിടാം.
പ്രണയമൊടു വിളിച്ചുനിന്നു കൊണ്ടാം
പ്രണയഗുണാത്മകനച്യുതൻ കനക്കെ. 75

"രമണകമതിലേക്കു പോക നീ, സം-
ഭ്രമമിയലേണ്ട നിനക്കു നന്മ ചേരും;"
കമലമിഴിയൊരുത്തിയേവമോതി
ക്രമമൊടു ചെയ്തൊരു നർത്തനം നിറുത്തി 76

"ഘനതരമതിവർഷ വാതമെന്നീ-
വിനകളിൽ വീണുവലഞ്ഞു നിങ്ങളാരും
മനസി കദനമാർന്നിടേണ്ട ഗോവ-
ർദ്ധനഗിരി ഞാൻ കുടയായ് പിടിച്ചിടുന്നു" 77

ഉടനൊരു സുകുമരിയേവമോതി-
ത്തടവിയലാതൊരു തൈമരം കരത്തിൽ.
കുടയുടെ വടിവിൽ പിടിച്ചു പോലു-
ല്ലൂടരസമച്യുതനെന്ന ഭാവമോടെ. 78

"സകലരുമിറുകക്കണ്ണടച്ചു നിന്നീ-
ട്ടകനിമിഷം ഭയമെന്നി, ഭീമമായി
നികടഭുവിയണഞ്ഞ കാട്ടുതീ പോ-
യകലെയുടൻ" പരയേകയേവമോതി. 79

ഒരുവളൊരുവിചിത്രമാലയാൽ മ-
റ്റൊരുവളെയങ്ങരലിൽ പിടിച്ചുകെട്ടി:
പുരുഭയമവളും നടിച്ചു "തായാ-
ട്ടരുതിനി"യെന്നു തദാ വദിച്ചിതപ്പു 80

മുരളിയിലൊരുനാരി മഞ്ജുഗാനം
സരസമതിർത്തു, മതന്യയാസ്വദിച്ചും
പര, നടനമുടൻതുടർന്നുമേവം
പരനുടെ ലീലകളാടിനാരനേകം. 81

ഝടുതിയൊരുവളങ്ങു യശോദയായി-
ക്കടുതരകോപമൊടന്യയോടുരച്ചാൾ.
"വിടുക വികൃതി, മണ്ണുതിന്നുവോ നീ?
കടുകിനുമേ ഭയമില്ല വാ തുറക്കു" 82

ഭയമൊടവൾ തുറന്ന വായിൽ ലോക
ത്രയമതുകണ്ടു യശോദയായനാരി
"പ്രിയസുത! മതി വാ മുറുക്ക"കെന്നും
ഭയമൊടുരച്ചുനടിച്ചു ഭീതിയേറ്റം. 83

"ശരി കമലജ! പോക വേണ്ട ഖേദം
പരിഭവമങ്ങയിലില്ല തെല്ലുപോലും
പെരിയതവമദം കളഞ്ഞിടാൻ ഞാൻ
പരിചിലിദം ചില താചരിച്ചതല്ലോ" 84

സരസിജമുഖിയാമൊരുത്തിയേവം
കരയുഗളം പരനാരിതൻ ശിരസ്സിൽ
പരമകൃപകലർന്നു വെച്ചിരുന്നാ
പരമപുമാനസമാനയായുരച്ചാൾ. 85

ഒരു യുവതി നിറഞ്ഞ കൗതുകത്തോ-
ടരുവയർമാർമണിയന്യതന്റെ തോളിൽ
സുരുചിരകരതാരണച്ചു കണ്ണൻ-
തിരുവടിപോലെ സഗൗരവം നടന്നാൾ. 86

"അജഗരവടിവാർന്നതെന്തു, പാപ
വ്രജനിധിനീയഘനെന്നു ഞാനറിഞ്ഞു
ഗജനിരതനവാർന്നനിൻ വധം ഞാ-
നജനറികാശു കഴിക്കു"മെന്നൊരുത്തി. 87

ഹരിണമിഴിജനം മതിഭ്രമത്താൽ
ഹരിചരിതങ്ങൾ പലേവിധം നടിച്ചു
പെരിയൊരുഴൽ നടക്ക, ദാവമദ്ധ്യേ
ഹരിണികൾപോലെ,യുഴന്നു വെന്തിടുന്നു. 88

രമയുടെ രമണന്റെ ദർശനത്തിൽ
സമരഹിതം കൊതികൊണ്ടലഞ്ഞിടുമ്പോൾ
രമണികൾ, പുരതോ തെളിഞ്ഞു കണ്ടാർ
കമലദളാക്ഷപദം പതിഞ്ഞു മണ്ണിൽ 89

ഒരു വധുവിനെഴും പദങ്ങളും തൻ
തിരുവടിതൻ കഴലൊത്തു കണ്ടനേരം
അരമിഴികളിൽ ഹാ! വളർന്നു, ക്രന്നിൽ-
ക്കുരുവത്തുപോലഴലായിരം മടങ്ങായ് 90

ദനുജരിപുവധൂപദങ്ങൾ തെല്ലു-
ളനുഗമനം സതിമാർ തുടർന്നു വീണ്ടും
അനുപദമഭിതപ്തരായ് പറഞ്ഞാ-
രനുപമമാർ പരിദേവനങ്ങൾ തമ്മിൽ 91

"വികൃതനിജവിലാസവിദ്യയാലാ-
പ്രകൃതിവിലോലനവന്റെ ചിത്തമയ്യോ
സുകൃതിനിയൊരുനാരിയാൾ ഹരിച്ചാൾ
സകൃദപി ഞങ്ങളെയോർത്തിടാതവണ്ണം 92

രഹസിയവളുരച്ച വശ്യവാക്കാ-
ലഹഹ കമലാധവനെങ്ങളെ ത്യജിച്ചോ?
ഗഹനമിതിലൊരുത്തിയൊത്തു താനെ
വിഹരണമോ ഹരിഹന്ത ചെയ്തിടുന്നു? 93

അവളുടെ പരിപൂർണ്ണപുണ്യമോർത്താ-
ലവധി വെടിഞ്ഞതു താനതല്ലിമൂലം
നവജലധരസുന്ദരാംഗസംഗാ-
ത്സവരസമിന്നിവളൊളകയായ് ഭുജിപ്പാൻ 94

സുരഭിലമൃദുലപ്രസൂനപാളീ-
വിരചിതമാമൊരു മഞ്ജുശയ്യ കാൺമൂ
മുരഹരനിതിലാക്കൃശാംഗിയോടും
നിരവധി കേളികളാടിവാണു നൂനം. 95

അതനുരണമഹോത്സവത്തെയിങ്ങാ-
സ്സുതനുവൊടൊത്തുനടത്തിയംബുജാക്ഷൻ
ചിതമൊട, തുകാഥിക്കകല്ലിമണ്ണിൽ
ചിതറിനപൂക്കൾ- അനംഗസായകങ്ങൾ 96

മതനകലിതളത്തിവിട്ടൊരാശ്രീ-
മദശമിതാംഗിയെയേറ്റിമണ്ടിനൂനം.
ഗദസഹജ, നതല്ലിമൂലമാപ്പെൺ-
പദതളിരിങ്ങുപതിഞ്ഞുകണ്ടിടാസ്സാൻ 97

അതിനുപകരമാമുകുന്ദപാദം
ക്ഷിതിയിലമന്നുതെളിഞ്ഞുകണ്ടിടുന്നു
അതിതരഭരലക്ഷ്യമെന്നവോ,ഹാ-
മതിമുഖിതന്നുടെഭാഗ്യമെന്തുചൊല്ലാം 98

അമലനുടെപദാഗ്രഭാഗമാത്രം
ക്ഷമയിലമന്നുകഴിഞ്ഞുകാണ്മതെന്തോ?
രമണിയെയണിയിപ്പതിന്നുകൃഷ്ണൻ
ശ്രമമൊടുപൂക്കളറുക്കുവാൻതുനിഞ്ഞോ? 99

നവമുദിരശരീരനങ്കഭൂവിൽ
ധവളമൃദുസ്മിതയാളെയേററിമന്ദം
അവളുടെചികുരങ്ങൾ ചൂതബാണോ-
ത്സവരസമോടിഹവേർപെടുത്തുവാണു 100

കമലമുഖിയവൾക്കെഴുംകചത്തിൽ
സുമനിരയേറെയണിഞ്ഞുകൌതുകത്താൽ
കമനിയെയനുരാഗമോടുപുൽകി-
സ്സമരഹിതംസുഖമാർന്നിരുന്നവല്ലോ. 101

നിയതിയുടെനിയാമകന്നുസംഗം
സ്വയമിഹയൊന്നിലുമില്ലയെങ്കിലുംകേൾ
നിയതമൊരുനിതാന്തകാമിയെപ്പോൽ
പ്രിയയൊടുകൂടിരമിച്ചുഹന്ത! കൃഷ്ണൻ." 102

അടവിയിലവരിപ്രകാരമോരോ-
ന്നടവുവെടിഞ്ഞുപറഞ്ഞുസഞ്ചരിക്കെ
പിടമൃഗമിഴിയേക, 'രാധ'യേവ-
ന്നിടരൊടുകൂടിവരുന്നതത്രകണ്ടാർ. 103

അവിരളമൊഴുകുന്നനേത്രനീരാൽ
കവിളുകൾപോലെകുചങ്ങളുംനനഞ്ഞു
അവിരതമഹവീർത്തുവീർത്തുകാണാ-
യവിടെയുടൻകമനീയഗാത്രിയാളെ. 104

“അകതളിരിൽനിറഞ്ഞൊരത്തലാംതീ
പുകയുകയാൽമുഖപത്മമേറെവാടി
വികലതയോടുവാഴ്‌വതെന്തിദാനീം
സകലസുരക്ഷകഞ്ഞങ്ങളോടുരാധേ! 105

കൃപലവവുമെഴാതെ നിന്നെയും ഹാ!
കപടമൊടംബുജലോചനൻ വെടിഞ്ഞോ?
സപദിപറക നീ തനിച്ചിവണ്ണം
വിപദിയുഴന്നു നടന്നിടുന്നതെന്തേ?” 106

അരിമയൊടു സഖീജനങ്ങളേവം
പരികലിതപ്രണയോക്തി കേട്ടനേരം
പെരിയൊരുപരിതാപ മാരികോരി-
ച്ചൊരിയലിൽമെയ്‌വിറപൂണ്ടു രാധചൊന്നാൾ

“ദുരിതനിധിയിവൾക്കുരക്കവയ്യ
ചരിതമിതത്ര പെരുത്തൊരാർത്തിപൂർണ്ണം
തരിയുമിവൾ നിനച്ചതില്ലയേവം
ഹരിയുടരും ചതിയെന്നു തോഴിമാരേ! 108

വിജനമിതിലശേഷമോഹനാംഗൻ
വ്രജകുലനായകനൊത്തു കേളിയാടാൻ
നിജഹൃദിവളരുന്നമോഹമിന്നാ-
വിജയസഖാവൊടുണർത്തി ഞാനശങ്കം. 109

സരഭസമനുവാദമേകിയെൻ കൈ
കരതളിർ കൊണ്ടുപിടിച്ചു വാസുദേവൻ.
സരസമവിടെനിന്നു സഞ്ചരിച്ചു
നിരവധികാനനഭംഗിനോക്കി ഞങ്ങൾ. 110

പരിമളമിയലുന്നപൂപറിച്ചി-
ട്ടരികിൽവിരിച്ചൊരുശയ്യസജ്ജമാക്കി
പരിചൊടുപരിരംഭണാദിനാനാ
പരിചുകളോടുശയിച്ചുമേറെനേരം 111

തരുനികരമതിൽപടൎന്നുകേറി-
പ്പുരുസുഖമോടുപുണൎന്നുവല്ലിവൎഗ്ഗം
സുരുചിരസുമസുസ്മിതംപൊഴിച്ചും
മരുവിനകാഴ്ചകൾകണ്ടുമങ്ങൊരേടം. 112

മധുനുകരുവതിന്നുപാടിയെത്തും
മധുകരനെപ്പ്രണയേനപുണ്ഡരീകം
വിധുകരവിവശാംഗയെങ്കിലുംഹാ
മധുരിപുധീയൊടുകൂപ്പിടുന്നകണ്ടും, 113

പുതിയതളിരശിച്ചുചൂതശാഖി-
തതികളിൽമേവിനകോകിലങ്ങൾഭംഗ്യാ
ശ്രുതിമധുരമതിത്തഗീതിയാൽനിർ-
വൃതിസുഖമേററപരംലയിച്ചുകൊണ്ടും, 114

അരുണനഹ! മറഞ്ഞു നേരമേത്തും
കരുണയെഴാതെവരൻപിരിഞ്ഞു താർത്തു
പെരുതഴലിയലുന്ന ചക്രവാക-
തരുണികളോടനുതാപമാർന്നുകൊണ്ടും, 115

അകലെയിരതിരഞ്ഞു പോയ കാന്തൻ
നികടമതിങ്കലണഞ്ഞതീവ തുഷ്ട്യാ
അകമതിലതിരാഗമോടു പുല്കും
പികവധുവിൻസുഖമാർത്തു സൗഖ്യമാർന്നും 116

അരമഴകൊഴുകും വനത്തിലേവം
വരനൊടു ചേർന്നിവൾ ശർമ്മമോടു വാഴ്കെ
കരളിൽ, മഴയിലാവുപോൽമദക്കാർ-
നിരനിഴലിച്ചുവളർന്നു വന്നു പൊങ്ങി. 117

രതി, രമ, ശിവ, വാണിതൊട്ടരാകാ-
മതിമുഖിമാരിലൊരാളുമെന്നൊടൊപ്പം
എതിരിടുവതിനാവുകില്ലയെന്നെൻ
മതിയിൽമദംകവിയുന്ന മട്ടിലായി. 118

പരമുലകിനുകാരണൈകനെന്നാ-
സ്മരണവെടിഞ്ഞു വിവേകഹീനയായ് ഞാൻ
ദൃഢപെരുകിയുരച്ചുശാർങ്ഗിയോട-
നിരവിലെനിക്കവളന്നുവാഞ്ഛിതങ്ങൾ 119

“തരളയിവൾ, നടക്കവെയ്യ,പാദം
സ്മരസമസുന്ദര! യേററവുംകഴഞ്ഞു
ചിരതരമിഹസഞ്ചരിക്കമൂലം
വര! തനുവും ഹഹ! സാദമാന്നിടുന്നു. 120

അതികഠിനമിവൾക്കു കാലുകല്ലിൽ
പതിയുകകൊണ്ടു വലന്നിടുന്നു ശൌരേ!
പ്രതിനവജലദാഭ! വീണ്ടുമേവം
ഗതിതുടരാനിവൾ ശക്തയല്ലതെല്ലും. 121

അവശതകലരുന്നതാൻ നിനക്കു-
ത്സവമയിയാം പ്രിയയല്ലി പണ്ടുതന്നെ
ജവമിവളെയെടുത്തു തോളിലേററി-
ക്കുവലയനേത്ര! നടക്ക കാടുതോറും. 122

മഴമുകിലൊളിവർണ്ണ! സൌകുമാര്യ-
പ്പുഴയിൽ വിളഞ്ഞൊരു നീലരത്നമേ! നീ
കഴലുഴറിട്ടു മെന്നെയേററിയാൽ നി-
ന്നഴകുയരും; മുകിൽ മിന്നലാൽ കണക്കെ. 123

പ്രിയനിഹകൃതകൃത്യതക്കുമൂലം
പ്രിയതമതന്നുടെ സേവയൊന്നുമാത്രം
സ്വയമിതുതെളിയിക്കുകല്ലി മൃത്യും-
ജയനമയാൾക്കുടൽപാതിനൽകി നിത്യം” 124

മമമൊഴിയതു മട്ടു കേട്ടു കൃഷ്ണൻ
മമതയൊടുറിയ മന്ദഹാസപൂർവ്വം
സുമധുരഗിരമോതി, 'രാധികേ!യെ-
ന്നമലഗളത്തിലണിഞ്ഞു കേറിയാലും' 125

സരസമിവളടുത്തു ചെന്നമോദാ-
കരമതിയായ് പദമൊന്നുയർത്തിനിന്നു
നരകരിപുഗളത്തിൽവെക്കവെസ-
ത്വരമവനങ്ങു തിരോഭവിച്ചു കഷ്ടം! 126

ഭുവനമഖിലവുംഘനീഭവിച്ചു-
ന്നവശശിരാളവിവീണിടുന്നതല്ലി
ദവദഹനനയന്നെരിഞ്ഞതിങ്കൽ
ശിവ ശിവ!വീണിവൾചാമ്പലാകയല്ലി 127

നിരവധിദുരിതാന്ധകാരപൂർണ്ണം
നിരയമതിങ്കലധോപതിക്കയല്ലി
ഖരഭയകരദിഷ്ടദംഷ്ട്രസർപ്പം
ഹര ഹര!യെന്നെവിഴുങ്ങിടുന്നതല്ലി 128

അകതളിരുഴറിബ്ഭയനകേണി-
സ്സകലവനങ്ങളിലും തിരഞ്ഞു പാഞ്ഞു.
ശകലവുമൊരു തുമ്പിവൾക്കു കിട്ടീ-
ലകരുണമെങ്ങു പതുങ്ങികൃഷ്ണനെന്നായ് 129

പരമഴലൊടവൻെറനാമമുച്ചൈ-
സ്തരമവിടത്തിൽവിളിച്ചുകേണു കേണു
തിരയുമളവിലിങ്ങണഞ്ഞപോതി-
സ്സരണിയിൽനിങ്ങളുമക്ഷിലക്ഷ്യരായി." 130

അവളുടെപരിതപ്തദീനവാക്കിൻ
ശ്രവണമവക്കനുതാപമേററിയേററം
യുവതികളുരചെയ്തു "കഷ്ടമയ്യോ!
ഭവതിയെയുംവിധിയീവിധം ചതിച്ചോ? 131

ഗുണിതരുചിഹിമാംശുമററുകാന്താ-
മണികളുഡുക്കളെവിട്ടു തള്ളിയാലും
പ്രണിഹിതദൃഢരാഗയായതൻരോ-
ഹിണിയെയൊരിക്കലുമായവൻത്യജിക്കാ. 132

ഹരിയിവരെവെടിഞ്ഞതാട്ടെ, നിന്നിൽ
പെരിയൊരുരാഗമവന്നിയന്നതോത്താൽ
പിരിവതിനെളുതല്ല, തേനൊലിക്കും-
വിരിമലരെന്തളിവിട്ടുമണ്ടിയെന്നോ?" 133

ഇതിപലതു മുരച്ചുകൊണ്ടരണ്യ-
ക്ഷിതിയതിലായവർ പിന്നെയുംതിരഞ്ഞു
ഗതിതുടരവെ മുന്നിലങ്ങുഭീമാ-
കൃതികലരുന്നൊരരണ്യമാശുകണ്ടാർ. 134

വിടപികശിഖകളിൽ ഭക്തരും
പടപൊരുതില്ലുണിശ്ശിഷ്ടസന്തതന്നേ
അടവിയമകളൊത്തു താരുമാരാ-
തടവിഭ്രമകരസതമന്നിതപ്പോടം 135

കൊടിയഭയമുയന്നിടുന്നകാടിൽ
വടിവിതുമട്ടവർകണ്ടവെള്ളമററു
ഝടിതിവഴിതിരിച്ചുമഥുരപുത്രീ-
തടിനിയെനോക്കിനിറഞ്ഞതാപമോടും 136

വിരഹജപരിതാപമററുവിശല്യം-
ഭഗവന്റെവീക്ഷണമേകലക്ഷ്യമായി
ചിരമഗമനമാർനടന്നുലോക-
സ്മരണമറന്നമനസ്സോടുംതരാണീം 137

പുളിനമതിലിരുന്നുകൊട്ടിട്ടി-
ക്കളികുലവേണിജനം നിറഞ്ഞ ഭക്ത്യാ
നളിനദളങ്ങളായതാക്ഷനെപ്പ-
കിളിമൊഴിമീനിയിൽവാഴ്ത്തുവാൻതുടങ്ങി 138

ആളീടും വിരഹാത്തിയോടു വിപിനം
തോറും തിരഞ്ഞാശയാ
നാളീകാസ്ത്ര ശരങ്ങളേററു മുറിയും
ഗോപീജനം തല്പരം
കാളിന്ദീതടഭൂവിലെത്തിവളരും
ഭക്ത്യാദരാൽതൽക്ഷണം
നാളീകേക്ഷണവീക്ഷണോത്സുകതയാ
സ്തോത്രം ചൊല്ലീടിനാർ. 139

# മൂന്നാം സർഗ്ഗം

മാന്താർശരാർത്തിയോടു ഗോകുലനാരിമാരാ-
കാന്താരമൊക്കെനടകൊണ്ടുതിരഞ്ഞൊടുക്കം
വന്താപമോടുയമുനാതടഭുവിലെത്തി-
ച്ചെന്താർദ്ദളാക്ഷനെ നിനച്ചുഭജിച്ചുവാണു. 1

താരമ്പതൻ പതിപിരിഞ്ഞൊരുമൂലമുള്ളം
പാരംതപിച്ചുമരുവുന്നതരംഗ്രഹിച്ചു
താരമ്പനമ്പുകലരാത്തുടനമ്പനേകം
സാരംഗനേത്രകളിലെയ്തവരെക്കുഴക്കി. 2

"ഹേമാര! വീര! തവ വമ്പുകളെന്തിനേവം
വാമാജനത്തൊടു തുടന്നു വിവേകഹീനം.
ഈമാതിരിക്രിയകളെത്ര വിനിന്ദ്യമെത്ര-
സാമാന്യനും, ബത ഭവാൻഭുവനൈകവീരൻ 3

ഈവണ്ണമിത്തരുണിമാരെവലച്ചുമേവം
ദേവൻമുരാരിയൊടെതിർത്തടരാടിയപ്പോൾ
പൂവമ്പ! നീവിജയമേലുകിൽമാത്രമോതാം
ആവമ്പനെന്നതവകേൾവിയഥാർത്ഥമെന്നായ്. 4

കന്ദർപ്പ! നിൻദയിതനാണമെഴുംവ്രജസ്ത്രീ-
സൌന്ദര്യമിങ്ങനെ വിലുപ്തമതിഞ്ഞിയല്ലോ
നിൻസാധനക്കവിതപാത്രം, മിഴിനേത്രവേഗം
വൻദർപ്പമുള്ളൊരുഭവാനവനെക്കയർക്കു 5

തൃക്കണ്ണിലങ്ങയെയെരിച്ചു കരിച്ചുവിട്ട
മുക്കണ്ണനോടുമൊരു പുല്ലിനു കൂസിടാത്തോൻ.
അക്രൂരരൂപനഖിലാത്മകനാം മുകുന്ദ,–
നിക്കഞ്ജനേർ മിഴികളന്തല്പുടദാസിമാരാം 6

ഹന്താന്തരംഗളവിഗർവ്വൊടു നന്ദജൻതൻ
കാന്താജനങ്ങളിലിതേവിധമാചരിച്ചാൽ
എന്താകുമങ്ങയുടെ ഭാവിയതെന്ന ചിന്ത
പൊന്താത്തതെന്തയി മനോഭവ! നിന്നിലേതും 7

മല്ലാരിതൻ പരമശക്തതയെന്തുകൊണ്ട
പല്ലാക്കിമന്മഥ! ഭവാൻ, മദമിത്രവേണ്ട
വല്ലായ്മപണ്ടുഹരനേററിയതോർമ്മയുണ്ടോ?,
മല്ലാസ്ത്ര! വമ്പരൊടെതിർപ്പതിനോർത്തുവേണം 8

എന്നല്ല നിൻെറ നിശിതേഷുഗണം തറച്ചു-
ചെന്നല്ലലേററണമിവൾക്കിതിയായിതല്ലോ,
നിന്നന്തരംഗഗതമായതഹോ ഫലിച്ചു-
വെന്നംഗജാത! കരുതായ്കഭിമാനപൂർവ്വം

താരാധിനാഥമുഖിമാരിലസഹ്യമാമീ-
ഘോരാമയത്തിനെഴുമേകനിദാനമോർത്താൽ
നാരായണന്റെ വിരഹം,വരദേ!യെന്തിനേവം
നീരാസമംപൊടിയനംഗ! തെളിഞ്ഞിടുന്നു 10

ഏവംപ്രബോധമതിയായവിശേഷനാമ-
ശ്രീവല്ലഭന്റെ പദപൂജനമാചരിപ്പാൻ.
ഈ വല്ലവീപരിഷകൾക്കു ശരങ്ങളെല്ലാം നിൻ-
പൂ,വമ്പൊടേകുകതേതവ ഭവ്യമുണ്ടാം" 11

പാരാതിഹന്തവിലഴകിന്നളവേശിയേറും
ശ്രീരാഗവല്ലിപടരും തരുവാം മുകുന്ദൻ
നേരായടുത്തതുള്ളിദർശനമേകിടാഞ്ഞ-
ന്നാരാമമാരധികമാധിയിലാണ്ടുപോയി 12

മീനംതൊഴുംമിഴികൾ മാരശരങ്ങളേറ്റു
ദൂനങ്ങളായ ഹൃദയങ്ങളിലിപ്രകാരം
ആനന്ദപൂർണ്ണമയനാം ഹരിതൻ സ്വരൂപ-
ധ്യാനംതുടർന്നുപരമത്ഭുത ഭക്തിയോടെ. 13

പാരായചാതകമതിന്നതി തുഷ്ടിയെല്ലാ-
മാരാലകറ്റുമൊരു കാർമ്മുകിൽ മാലപോലെ
സ്ഫാരാളകാളിമതിനീലിമയാണ്ടിരുണ്ട
നാരായണന്റെ കബരീഭരഭംഗിയേയും, 14

തണ്ടാരിൽവന്നു മധുവുണ്ടു മദിച്ചിടുന്ന
വണ്ടാണിതെന്നമതിവിഭ്രമമേതവർക്കും
ഉണ്ടായിടുംപടി മനോഹരമായ് ചുരുണ്ടി-
ക്കൊണ്ടാടിടും കുടിലകുന്തള കാന്തിയേയും, 15

പൂരിച്ചുക്രൂരിരുളംബരത്തിലക്രാന്തൻ കണ്ടു
വൈരിത്വഭീതിയൊടു വിഷ്ണുപദത്തിലേറാൻ
ഹാ! ധിക്കതധൈര്യമൊടെഴുംചെറുചന്ദ്രമസ്സിൻ
ഹാരിത്വമുള്ള ഹരിതൻറതരുണനെറ്റിയേയും, 16

ലാളിത്യമാണ്ടതനുവാർന്നമുരാരിതൻ ഗോ-
ധൂളിപ്രലിപ്തതിലകക്കുറിഭംഗിയേയും,
കാളിന്ദിതന്നിലിളകിത്തെളിവാർന്നവീചീ-
പാളിക്കതുല്യതയെഴും പുരികങ്ങളേയും, 17

അംഭോരുഹാഗ്രസൂനദലകങ്ങളെയാകമാനം
ഡംഭോടുവെൽവതിനെഴുന്നശരദ്വയങ്ങൾ,
അംഭോരുഹങ്ങൾ, അവ തൻപ്രഭയെക്കവർന്നു-
ള്ളംഭോദവർണ്ണനുടെ ലോചനഭംഗിയേയും, 18

വൈവസ്വതന്റെ വിളിയോർത്തുഭയേന ലോകം
വൈവശ്യമോടുപറയും പരിപാഹിവാക്യം
കൈവന്നപക്ഷനിവസിപ്പൊരു ലോകമാകും
കൈവല്യദശ്രവണയുഗ്മകശോഭയേയും, 19

പ്രാണാനിലന്നാമിതസൌരഭമേററിട്ടും ഗീ-
ർവ്വാണാലയോപവനദാരുസുമാഭിരാമം.
വീണാധരപ്രണയിയാം പുരുഷോത്തമൻതൻ
ചേണാർന്നിടുന്നൊരെതിരററസുനാസയേയും, 20

നിത്യംപ്രപഞ്ചമഖിലംനിഴലിച്ചുകാണും
പ്രത്യഗ്രശോഭകലരുംമണിദർപ്പണംപോൽ
അത്യന്തനിർമ്മലതയാതെളിവാർന്നിന്നും
സത്യസ്വരൂപനുടെഗണ്ഡതലങ്ങളേയും 21

ആരുണ്യമുള്ള പവിഴപ്പൊടി നൻമൃദുത്വം-
ചേരുന്നാപല്ലവപുടങ്ങളിലിട്ടമർന്നും
വാരുററനൽസുധതളിച്ചുകുഴച്ചുതീർത്ത
കാരുണ്യമൂർത്തിയുടെ നല്ലധരാഭയേയും, 22

സൌരഭ്യവും മധുവുമേറെനിറഞ്ഞുനന്നായ്
നീരന്ധ്രനിർമ്മലതയാർന്നുവിടർന്നീളെ
സ്വൈരംവിളങ്ങുമൊരുമാലതിമാലതൻശ്രീ-
പൂരംകവർന്നൊരുമൃദുസ്മിതശോഭയേയും 23

ഭൃംഗാളിയിൽകൊതികലർത്തിമരന്ദമൂറി-
ഗ്ഗംഗാംബുതന്നിൽവികസിച്ചെഴുമംബുജത്തെ
ഝംഗാരമാക്കിവിലസുംപടികേശവൻതൻ
തുംഗാഭതൂകിയരുളും മുഖകാന്തിയേയും 24

നേരറ്റെഴുന്നനവരത്നശതം പതിച്ചു
പാരം വിളങ്ങുമൊരു പൊൻവളയാദിയോടും
ആരക്തപല്ലവനിഭം മൃദുപാണിയോടു-
മാരമ്യമായ കരവല്ലിയുഗങ്ങളേയും, 25

ഗോപാലകാംഗനകൾ തൻ മനതാരിവണ്ണം
ഹാ! പാട്ടിലാക്കുവതിനും വനമാനയിച്ചു
താപാന്ധ്യമേകുവതിനും കഴിവാർന്നെഴുന്ന
ഗോപാലകന്റെ മുരളീവരശോഭയേയും, 26

പീവപ്രഭാകലിതമായ ഗളത്തെയും ത-
ല്ലാവണ്യമേറുമൊരു കൌസ്തുഭകാന്തിയേയും
ശ്രീവത്സമാം മറുവഹിച്ചഴകേറെയുറും
ശ്രീവല്ലഭന്റെ വിരിവാർന്നൊരു മാറിനേയും 27

ശ്രീലാസ്യസൂനനിരകൊണ്ടു രചിച്ച വന്യ
മാലാഭയേയുമതിലുള്ളളിപങ്ക്തിയേയും
കോലാഹലത്തൊടിളകിത്തെളിവാർന്നുമിന്നും
ചേലാർന്നിടും വിവിധഹാരഗണങ്ങളേയും. 28

പാപാന്ധഗർത്തമതിൽ വീണുഴലുന്ന നാനാ
താപാർത്തരിങ്ങു കരകേറണമെന്നപോലെ
പാപാപഹൻ പണികഴിച്ചൊരു ഭക്തിമാർഗ്ഗ-
സോപാനമാം ത്രിവലിതന്മഹിമാവിനേയും 29

ആനന്ദമാം മധുവഴിഞ്ഞൊഴുകും സരോജ-
സൂനംകണക്കു വിലസുന്നൊരു നാഭിയെയും
ആനൽപ്രസൂനനിരകളും നളിനീസമാന-
പീനപ്രഭാവലിയലുന്ന ദരങ്ങളെയും. 30

പഞ്ചാംഗരാഗപരിലിപ്തസുഗന്ധമാലും
തഞ്ചോരുഗാത്രമതിനാലുലകത്തെയെല്ലാം
അഞ്ചാതെതൻവശമതാക്കിയെഴും യശോദാ-
പിഞ്ചായവൻെറമഹിമാതിശയങ്ങളെയും, 31

പ്രത്യക്ഷനെങ്കിലുമിഹത്തിലഹോ! നിനച്ചാൽ
സത്യത്തിൽ നിർഗ്ഗുണനമെന്നരുളുന്നപോലെ
അത്യന്തശൂന്യമയമായ് വിലസുന്നസാക്ഷാൽ
ശ്രുത്യന്തവേദ്യനുടെമദ്ധ്യമഭംഗിയെയും, 32

സ്ഫീതാഭമൈന്ദ്രശിലമേൽപരിതപ്തഹേമ-
ശ്രീതാവിടുന്നതുവിധംഭുവനാഭിരാമം
ശ്രീതാർക്ഷ്യവാഹനഴകോടഹോ! ചാർത്തിയൊരു
പീതാംബരത്തിനുടെപാവനശോഭയെയും. 33

സൂര്യൻെറപോതഗണമെന്നതുപോലെനാനാ-
വൈരംപതിച്ചതിതരപ്രഭതൂവിടുമററം
സ്വൈരംവിളങ്ങിയിളകുംഘണണനാദമോലു-
മാരമ്യകിങ്കിണിയെയും കളകാഞ്ചിയെയും, 34

ചീൎത്തുള്ള മായമാറ, യാപ്പരിശുദ്ധികൊണ്ടു
നേൎത്തുള്ളിലുള്ള പൊരുളിങ്ങു തെളിഞ്ഞപോലെ
ചാൎത്തുന്നനേരിയ സുപീതപടാന്തരത്തിൽ-
പ്പേൎത്തും തെളിഞ്ഞിയലുമൂരുയുഗാഭയേയും, 35

അപ്പാൽപയോധിസുതതന്റെമഹേന്ദ്രജാല-
ച്ചെപ്പാംവിധംവിലസുമുത്തമജാനുവേയും
മുപ്പാരിനൊക്കെയുമൊരാരമുരടായവൻ ത-
ന്നപ്പാരിജാതസമമാമിരുജംഘയേയും, 36

ഘോരാമയത്തിലെരിയുന്നനിജാശ്രിതൎക്കു
പാരാതെശീതളതചേൎപ്പതിനെന്നപോലെ-
ആരാൽനിലാവുചിതറീട്ടൊളിയാൎന്നമിന്നു-
മാ, രാജത്തുല്യമമലംനഖപങ്ക്തിയേയും, 37

നേരായ്ശ്രുതിക്കമൃതധാരപൊഴിച്ചിടും ന-
ല്ലാരാവമെന്നപടി, നൎത്തനമാടിഭക്ത്യാ
നാരായണന്റെതിരുനാമമുരക്കഴിക്ക-
മാരാജമാനവരനൂപുരഭംഗിയേയും, 38

ശ്രീനാരദാദിജനമൎച്ചനചെയ്തുനാനാ
സൂനാളിയാൽപ്രതിനവോദിതശോഭയേറും
ദീനാവനൈകപരമോത്സവനായ്പിറന്നോ-
രാനായർകോന്റെ ചരണാംബുരുഹങ്ങളേയും, 39

ക്ലേശാഭിതപ്തമതിമാർമതിയിൽ സമസ്ത -
ക്ലേശാപഹന്റെ കമനീയതമസ്വരൂപം
കേശാദിപാദമിതുമട്ടുനിനച്ചുദശ്-
നാശാതരംഗിതമനസ്സോടുടൻ സ്തുതിച്ചാർ. 40

"പാരംജയിച്ചുവിലസുന്നിതു ഗോകുലം നി-
ന്നാരമ്യജന്മപരിപൂരിത ഭാസ്സിനാലെ
താരംബയാം രമയുമെന്തു മതിവരാഗ-
പൂരത്തൊടങ്ങു നിവസിപ്പു നിരന്തരായം. 41

ജീവാധിനായക! ഭവൽപ്രണയൈഷിമാരാ-
മീവാമമാരഖിലദിക്കിലുമങ്ങയെത്താൻ
ഹേ വാസവാനുജ! തിരഞ്ഞുവലഞ്ഞു,തെല്ലു-
മാവാത്തിവക്ത്രവദശ്നമേകിയാലും. 42

സോല്ലാസമാസ്ഥരദിശുദ്ധസരിത്തിൽനില്ക്കും
ഫുല്ലാംബുജോദരസുശോഭകവന്നകണ്ണാൽ
കൊല്ലായ്ക്കദാസികളെനീകനിവിൻതരിമ്പു-
മില്ലാതെഹേവരദ!യെന്തിത/ഹത്യയെന്നോ? 43

ക്ഷ്വേളാംബു, കാററ,ശനി,വഷ്മിവററയാലും
വ്യാളാഘ,വഹ്നി,മയസൂനു,വൃഷാദിയാലും
കാളാംബുദാഭ!വരുമാത്തികളീവ്രജത്തി-
ലാളാതെനീബഹുവിധംതുണചെയ്തിതല്ലൊ 44

ഗോപാംഗനാതനയനല്ലവിലാത്മദൃക്കാം
പാപാപഹൻ നിയതമങ്ങജയാച്ഞമൂലം
ഗോപാന്വയത്തിലിതുമട്ടഖിലപ്രപഞ്ച-
മാപാലനത്തിനവിടുന്നവതീർണ്ണനായി. 45

സംസാരഭീയൊടുപദം പണിയുന്നവർക്കുൾ-
ത്രാസാദിനീക്കിയഖിലേഷ്ടയുതമാകിനിത്യം
ശ്രീസാധുപാണിവരണോത്സുകമാം കരങ്ങൾ
നീ സാത്വതേശ! യിവർതങ്ങടെ മൂർദ്ധ്നി വെക്കൂ 46

ഹേ വീര! ഹേ വ്രജകുലാർത്തിഹ! നിൻ ജനങ്ങൾ-
ക്കാവിർഭവിച്ചമദനാശനമന്ദഹാസിൻ!
സേവിച്ചു ഭക്തിയൊടെഴും തവദാസിമാർക്കു
ഗോവിന്ദ! ചാരുമുഖദർശനമേകിയാലും. 47

ശ്രീമന്ദിരം, തൃണചരാനുഗ, മാച്ഫണീന്ദ്ര-
ഭീമസ്ഫടാർപ്പിത, മഹോ! പണിവോർക്കഘഘ്നം
തേ മഞ്ജുപാദകമലങ്ങൾ കുചങ്ങളിൽ ചേ-
ർത്തീമങ്കമാരുടയകാമമകറ്റിയാലും 48

സ്വൈരം സുരമൃതചിരം തിരളുന്നതായും
സാരജ്ഞരാകിയബുധർക്കതിഹൃദ്യമായും
നീരന്ധ്രമാധുരികവിഞ്ഞൊഴുകുന്നതായും
നേരറ്റ നിന്മൊഴികളാലിവർ മോഹമാർന്നു. 49

ഈവണ്ണമംബുജവിലോചന!മോഹമായോ-
രാവത്തമാണ്ടുതവദാസിജനംവലഞ്ഞു.
ദേവ!ത്വദീയമധരാമൃതമാസ്വദിപ്പി-
ച്ചീവല്ലവീനിരയെവീര! സജീവരാക്കു. 50

പാപാപഹം, കവികളാൽ പ്രണുതം,പ്രശാന്തം
താപാത്തജീവന, മഹാശ്രുതിമംഗലാഢ്യം
ഗോപാല!നിന്നുടെകഥാമൃതമായതാരു
ഹാ!പാടിടുന്നിതവർതാൻബഹുദാനശീലർ 51

ശ്രീമത്സ്മിതം,മനനമംഗളകേളി,യമ്പാ
ർന്നോമൽകടാക്ഷ,മയി!ഹൃൽസ്പൃശമായ്‌രഹസ്സിൽ
തേമഞ്ഞുനർമ്മവിധി,ഹൈപ്രിയ!യെന്നിതെല്ലാം
ഈമന്ദഭാഗ്യകടെചിത്തമിളക്കിയേററം 52

അമ്പാടിവിട്ടയിഭവാൻപശുമേപ്പതിന്നാ-
യമ്പോടുപോകുമളവംബുജസുന്ദരാഭം
നിമ്പാദമാശ്ശിലതൃണാങ്കുരമേററുനൊന്തു-
തെമ്പാടുമോർത്തിവരഴൽക്കയമാണ്ടിടുന്നു 53

നീലാളകങ്ങൾചിതറിപ്പൊടിപാററിയേററം
ലോലാഭമാംവനരുഹാനനമീക്ഷചെയ്യാൻ
നീലാക്കഭിക്ഷണമരുളീട്ടയിവീര!മാര-
മാലാററിലെങ്ങളെയിറക്കിടിനാന്തിതോറും 54

കാമാർത്തിഞങ്ങളിൽവളർത്തിയതെന്നിയേയനി-
സ്സീമാഭിമർശസുഖസംഗമമേകിയേയാനീ
ഹേമാനനീയഗുണശീല!യിവർക്കനന്യ-
സാമാന്യനാകിയൊരു വഞ്ചകനങ്ങുനൂനം 55

കാമപ്രദത്തനതശോക,മജാദിവന്ദ്യം,
ഭ്രൂമണ്ഡനം, വിപദിസംസ്മരണാനുയോഗ്യം
ക്ഷേമപ്രദംതവപദാബ്ജമണക്കുകസ്സൽ
പ്രേമസ്വരൂപ!യിവർതൻകുചകുഡ്മളത്തിൽ 56

ശ്രൂരാവിർഭവണപരിചുംബിത,മന്യരാഗ-
വൈരാഗ്യകാരി.മനുജക്കഖിലാർത്തിനിഘ്നം
വീരാഗ്ര്യ! ഹേസുരതവർദ്ധന,മേവമാംനി-
ന്നാരാഗലിപ്തമധരാമൃതമേകിയാലും. 57

കാന്താരസീമ്നിപകലൊക്കെനടന്നിടുംനിൻ-
കാന്താംഗദർശനമഹാലബ്ധിയാസ്സമൂലം
കാന്താജനത്തിനനിമേഷമൊരോന്നുമേററം
സന്താപസങ്കലിതമാംയുഗമെന്നുതോന്നി. 58

പിന്നീടുസന്ധ്യയൊടടുത്തു ഭവാൻതിരിച്ചു-
വന്നീടവേകുടിലകുന്തളസുന്ദരാസ്യം
നിന്നീക്ഷചെയ്യുമിവർതൻമിഴികൾക്കുപക്ഷ്മ-
മന്നീവിധംരചനചെയ്യുവനെത്രമൂഢൻ 59

പുത്രൻ, പിതാവു, പതി, സോദരരാദിബന്ധു-
മിത്രങ്ങൾ, വംശമിവയെസ്സകലം ത്യജിച്ചു
ചിത്രപ്രഭാവചരിതാച്യുത! ദേവ! നിന്നെ-
മാത്രം നിനച്ചിവർ ഭവത്സവിധത്തിലെത്തി 60

ഒട്ടാകെയുള്ള ഗതിയേയുമറിഞ്ഞിടും നിൻ
പാട്ടാൽ മയങ്ങിയതിമോഹിതരായ്, സമസ്തം
വിട്ടാശു കാട്ടിലണയുന്നിവരെക്കൃപാംശം
കാട്ടാതെയാർ നിശി വെടിഞ്ഞിടുമിപ്രകാരം 61

കാമസ്ഫുരൽപ്രഹസിതാസ്യ, മഹോരഹസ്യ
മാമഞ്ജുനർമ്മനിയമം പ്രണയാവലോകം
ശ്രീമന്ദിരം ബൃഹദുരസ്സിവ കണ്ടുകണ്ടു
കാമം തഴച്ചു ബഹുമോഹിതരായിഞങ്ങൾ. 62

പാപവ്രജം വ്രജവനസ്ഥരിൽനിന്നകററി-
ത്താപം കളഞ്ഞു ശുഭസഞ്ചയമാനയിപ്പാൻ
ആപന്നബാന്ധവ! സഖേ! ഭഗവൻ! ത്വദീയ-
രൂപം പ്രഭാവമിയലുന്നതുതന്നെയല്ലോ 63

സ്വന്തം ജനങ്ങളുടെഹൃദ്രുജയകെറ്റുപ്പാൻ
ചന്തം കലന്ന പരമൌഷധമേതുതാനൊ-
അന്തർഗ്ഗതസ്പൃഹ ഭവാനിലുറച്ചു ഞങ്ങൾ-
ക്കെന്തല്പമാകിലുമതേകുക ദീനബന്ധോ! 64

ഹാ! കർക്കശസ്തനതടങ്ങളിൽ ഞങ്ങൾമുററും
ആകമ്രകാന്തികലരും തവപാദപത്മം
ശോകത്തൊടേററമതിയെന്നഭയേന മന്ദം
ശ്രീകഞ്ജനേത്ര! ബഹുശങ്കിതരായ് ധരിപ്പൂ. 65

കൂർത്തുള്ള കണ്ടകശിലാദികൾകൊണ്ടുകാട്ടിൽ
പേർത്തും ചരിക്കെമൃദുനിൻപദമേറെനൊവ്വാം
ഓർത്തുള്ളിലീവിധമയിപ്രിയ!ജീവനങ്ങിൽ
ചേർത്തുള്ള ഞങ്ങടെമനംഭ്രമമാർന്നിടുന്നു 66

ജീവൻഭവാനിലനിശംദൃഢമായുറച്ചാ-
രീവല്ലവാംഗനകൾതൻഹൃദയങ്ങൾനാഥ!
ഏവംവിചാരമതിയായ് വളരുന്നമൂലം
ഹാ!വന്നയന്നഴൽപെരുത്തുഴലുന്നപാരം 67

വല്ലാതെയുള്ള വിരഹാഗ്നിയിൽവീണുണക്ക-
പ്പുല്ലായ് ശരീരമഹഹകത്തിയെരിഞ്ഞിടുന്നു
നില്ലാതെജീവനമഹോപിടയുന്നിതേവം
കൊല്ലായ്കവല്ലഭ!ഭവൽപ്രണയൈഷിമാരെ 68

അത്യന്തമാംവെയിലെരിഞ്ഞൊരഹസ്സുനീക്കി-
ച്ചൈത്യംപരത്തിയുയരുംശശിയെന്നപോലേ
സത്യസ്വരൂപ!വിരഹാർത്തിയകററിവേഗം
പ്രത്യക്ഷനാകകിവർതൻപുരതോമുരാരേ! 69

നിത്യയിവൾക്കുശരണംനിഖിലാത്മബന്ധോ!
നിത്യയിവൾക്കുശരണംകരുണാമൃതാബ്ധേ!
നിത്യയിവൾക്കുശരണംസുരലോകദാരോ!
വാഴ്ത്തുമിങ്ങയിഭവാചിരഹംസഹിപ്പാൻ" 70

നാനാപ്രലാപമൊടുഗോപികമാരിവണ്ണം
ഗാനാമൃതം പരമുതിർത്തിഹസുസ്വരത്തിൽ
ആനായർകോനൊടെനിരീക്ഷണമാശയാർന്നു
ദ്ദീനാനനംഗമൊടഹോവിലപിച്ചുവാണാർ 71

പാരിൽപുണ്യപ്പിറപ്പാംമഹിളകളിൽമഹാ
രാജ്ഞിയാകുംയശോദാ-
നാരികൾക്കുള്ളഭാഗ്യാംബുധിയിലുദിതമാം
സച്ചിദാനന്ദചന്ദ്രൻ
നേരിൽപോന്നിങ്ങുകാണാസ്സുരണമുടനെയെ-
ന്നാശമൂർച്ഛിച്ചവർകാൽ-
ത്താരിൽപ്രാണങ്ങളോടൊത്തഖിലമവർസമ-
ർപ്പിച്ചുവാണാരവണ്ണം. 72

മൂന്നാംസർഗ്ഗം കഴിഞ്ഞു.

# നാലാം സർഗ്ഗം.

ഈവണ്ണം വ്രജകുലസുന്ദരീജനത്തിൻ
വൈവശ്യം പെരുകിയ മാനസങ്ങളെല്ലാം
കൈവന്നോരതികൊതിയോടു ചേർന്നലിഞ്ഞു
കൈവല്യപ്രദനുടെ വീക്ഷണോത്സവത്തിൽ.

ഐകാഗ്ര്യം മതിയിലുമട്ടു വേറിടാതാ-
ശ്രീകാന്തൻ ഹരിയിലുറഞ്ഞുറച്ചു മൂലം
ആകാതായവനവരെപ്പിരിഞ്ഞിരിപ്പാൻ
ഏകാന്തപ്രണയരഹസ്യമേവമല്ലോ. 2

പ്രത്യഗ്രസ്മിതമുഖനായി, പീതവാസ-
സ്സത്യന്തപ്രഭയൊടുടുത്തു മാല ചാർത്തി
സ്തുത്യൻ പൂശരസമനായവർക്കുമുമ്പിൽ
പ്രത്യക്ഷം തദ്രമകരോന്മുദാ മുകുന്ദൻ 3

ലോകത്തിൻ സുഖകര ചന്ദ്രനായു, മാർഗ്ഗാ-
ലോകത്തിൻ ഹിതകരനായ മിത്രനായും
ശോകത്തിൻ കുലഹരനായ ശത്രുവായും
ഹാ! കണ്ടാരഴകാർന്ന കൃഷ്ണനെത്താൻ

അന്നേരത്തവരുടെഹൃത്സമുദ്രതോയേ
വന്നാറുംവിവിധവികാരവീചിയെണ്ണാൻ
ഇന്നാവൻതുനിയുമിഹത്തി,ലങ്ങ,നന്തൻ
തന്നേയുംവലയുമിതിൻ്റെവർണ്ണനത്തിൽ 5

നീലാഭ്രപ്രഭയെഴുമച്യുതൻ്റെരൂപം
ലോലാക്ഷീമണികളഹോ തെളിഞ്ഞുകാണ്കെ
മാലാകുംദഹനനടൻ സുഹർഷവർഷ-
ത്താലാകെക്കരളിൽ നശിച്ചുതൽക്ഷണത്തിൽ 6

രാകാശാരദശശിപോലെ സൌകുമാര്യ-
ശ്രീകാളും രമണനുദിച്ചുയർന്നനേരം
ശോകാന്ധ്യം വ്രജകുലസുന്ദരീമനസ്സാ-
മാകാശംതടവുതിവെടിഞ്ഞുപാഞ്ഞിതെങ്ങോ? 7

ആരാമാജനനയനങ്ങളച്യുതൻ ത-
ന്നാരാജൽതനുവതുകണ്ടു പാഞ്ഞണഞ്ഞാർ
ഹാരാഗംപലതുമതിത്തുതേൻ കൊതിച്ചു-
ങ്ങാരാലുല്പലമണയുന്ന വണ്ടിനംപോൽ. 8

"കണ്ടാലും കുതുകമൊടിങ്ങണഞ്ഞുനില്ക്കും
തണ്ടാർമാനിനിവരനെസ്സഖീ"തി തമ്മിൽ
കൊണ്ടാടീട്ടവർ സമുദംപറഞ്ഞ വാക്യം-
കൊണ്ടാകെഗ്ഗഗനതലം നിറഞ്ഞിതപ്പോൾ. 9

മല്ലാക്ഷൻ തിരുവടിമുന്നിൽവന്നുപെട്ടെ-
ന്നുല്ലാസത്തോടു നിജദർശനം കൊടുക്കെ
വല്ലാതുൾഭ്രമമൊടുടൻ പിടഞ്ഞെണീറ്റാ-
രെല്ലാരും, ജഡതനു ജീവനാർന്നപോലെ 10

മോടിക്കുള്ളവധിയതിക്രമിച്ചു മോഹം
തേടിക്കുന്നഴകൊഴുകും മുരാരിതന്നെ
ഓടിച്ചെന്നവരനുരാഗചാപലം കൂ-
ത്താടിക്കും വികൃതിയൊടാശുപുൽകിനിന്നാർ 11

ഓരോരോതരുണികളിഷ്ടംപോലെ ചെയ്തു-
ള്ളോരോരോ വികൃതികൾ തൻ വിഭേദമെല്ലാം
നേരോർത്താൽ പറവതിനങ്ങസാദ്ധ്യ മത്ര-
ക്കാരോമൻമുരഹരസംഗമംവിചിത്രം! 12

മാരൻതൻ സുമശരപഞ്ചകംകണക്ക-
ള്ളാരമ്യാംഗുലിവിലസുന്ന പാണികൊണ്ടു
നേരറ്റുള്ളഴകൊഴുകും മുരാരിതൻ കൈ-
ത്താരമ്പോടൊരുവളുടൻ പിടിച്ചുമത്താൾ. 13

ചാലേനൽകളഭമണിഞ്ഞ സൌരഭത്തിൻ
ചേലേറും മുരമഥനൻെറ മാറിടത്തിൽ
പ്രാലേയാചലസമസുസ്തനങ്ങളേറ്റും
മാലേശാതൊരുവളമർത്തു പൂണ്ടുനിന്നാൾ. 14

ഗോപസ്ത്രീയിതര നിജം ഭുജം വളച്ചാ
ഗോപൻ തന്നുടലുവരിഞ്ഞു കെട്ടിനിന്നാൾ
ആപത്തേറെയുമുള്ളവാക്കയാലെ നീരം
കോപത്താലവനരുളുന്ന ശിക്ഷപോലെ. 15

ലോലംബാളകനിര ചഞ്ചലിപ്പോരോമൽ
ഫാലത്താൽകമലനിഭാന്യയാമൊരുത്തി
ചേലഞ്ചുംബല സഹജാതചർച്ചിതം താം-
ബൂലം കൈത്തളിരുകൾ കൊണ്ടുവാങ്ങിനിന്നാൾ 16

പിന്നിൽ ചഞ്ചലമിഴിയേക ചെന്നു മന്ദം
നിന്നിട്ടങ്ങമലമുഖം ഭുജങ്ങളാലെ
കുന്നിക്കും കുതുകമൊടങ്ങു ഹേമലത്തി-
ത്തന്നിഷ്ടം പടിയതിൽ മുത്തിമുത്തിനിന്നാൾ 17

മന്ദസ്സാം തരുവിന്മൂലകന്ദമാം ഗോ-
വിന്ദൻതൻസുരഭിലഗന്ധലിപ്തഹസ്തം
മന്ദം സസ്പൃഹയൊടു ചെന്നുടൻപിടിച്ചാ-
സൗന്ദര്യാകരയൊരുനാരിതോളിൽ വെച്ചാൾ 18

ആതങ്കജ്വലനനിൽ വീണെരിഞ്ഞു കത്തും
മാതംഗാത്ഭുതനടയാളൊരുത്തമാംഗി
ശ്രീതങ്കം പരനുടെ പാദപങ്കജത്തിൻ
പൂതതാപം കുചകലശങ്ങളിൽ ധരിച്ചാൾ 19

കണ്ണഞ്ചുംസകലചരാചരാർത്തിനിഘ്നം
കണ്ണൻതൻതിരുവുടൽപൂർണ്ണമുള്ളിലാക്കി
കണ്ണമ്പോടൊരുവളടച്ചു,യോഗിവര്യൻ-
വണ്ണംനിർവൃതിയൊടുരോമഹർഷമാർന്നു 20

ഏറീടുംപ്രണയമമേഷമാർത്തിഭാരം
പേറീടുന്നൊരുവൾവളച്ചുചില്ലിരണ്ടും
ഊറീടുംഹൃദയസുധാസ്വരൂപനെച്ചു-
ടാറീടാതനിശമടിച്ചുകൺകളാലെ 21

ഏകസ്ത്രീയുടെമിഴിവണ്ടുരണ്ടുമൊപ്പം
ശ്രീകഞ്ജേക്ഷണവദനാംബുജത്തിലെത്തി
ആകണ്ഠംമധു മതിയെന്നിയാസ്വദിച്ചാർ
ശോകംവിട്ടമലർതദീയയുഗ്മംപോൽ 22

ആനന്ദാത്മജനുടെദർശനാലുയർന്നാ
രാനന്ദാംബുധിയതിൽമുങ്ങിയുംനിവർന്നും
മാനഞ്ചുംമിഴികൾവിലാസകേളിയാടീ
മാനംചെററതിനുകഥിപ്പതാർക്കുസാദ്ധ്യം 23

സ്വാന്തത്തിൽപെരുകിയദുഃഖമൊക്കെയററ-
ത്യന്തംഹാവിലസിതകാന്തമാരൊടൊത്തു
ചന്തംചിന്തിടുമഖിലേശ്വരൻവിളങ്ങീ
സ്വന്തംശക്തികളൊടുപൂരുഷൻകണക്കേ 24

മൎയ്യുച്ചുംമിഴികളശേഷമംബുദശ്രീ
മെൎയ്യുലും പ്രിയനെയടുത്തുകാണ്മയാലെ
പൊൎയ്യുന്നും പറയുകയല്ല; വാഞ്ഛയെല്ലാം
കൎയ്യുറിക്കരുതിനിരാമയം തെളിഞ്ഞാർ. 25

കൊങ്കക്കുന്നുകളിലണിഞ്ഞ കുങ്കുമത്തിൻ
പങ്കം പററിയനിജകഞ്ചുകങ്ങളെല്ലാം
മങ്കത്തയ്യുകളഴകൊടഴിച്ചുടൻ പൂ-
മങ്കക്കുള്ള ഭിക്ഷനൊരാസനം ചമച്ചാർ. 26

സക്തൻ ഗോപാലനിശമമാത്സ്വാസഭ്രുവായ്
ഭക്തൻതൻ കരളിനെയാശ്രയിച്ച ദേവൻ
വ്യക്തം ഗോകുലവനിതാപ്രണയനായ-
വ്യക്തൻതാനവിടെയിരുന്നഹന്ത! ചിത്രം! 27

കണ്ടാലെത്രയുമഴകേറിടും പടിക്ക-
ന്നുണ്ടാക്കീടിന വസനാസനത്തിൽ മലോ
ത്താണ്ടാരിൻമകൾ കണവൻ ലസിച്ചപുണ്യം
കൊണ്ടാടുംകമനികളൊട്ടു ചെന്നുഭംഗ്യാ. 28

പാരാകെശ്ശുഭമരുളിത്തുണച്ചുപോരു-
ന്നോരാക്കേശവനുടെ സല്പദങ്ങളേയും
സ്ഫാരാഭം വിലസിന തൃക്കരങ്ങളേയും
പാരാതാപ്പശുപകുലാംഗനാജനങ്ങൾ. 29

അങ്കത്തിൽ പ്രണയമൊടാശു കേററിവെച്ചാ-
തങ്കത്തിൻകണികയുമുള്ളിലേശിടാതെ
തങ്കയ്യാലതിമൃദുവായ് തലോടിനാർ നി-
ശ്ശങ്കം, മാമറവിമുകുന്ദനേററിടുംപോൽ. 30

മാരോദ്ദീപനകരനാംമുരാരിയെത്താ-
നാരോമന്നണികൾപുകഴ്ത്തിയർച്ചചെയ്യും
ഹാ! രോഷംചെറുതകതാരിലാന്നു ചിമ-
ട്ടോരോരോപരുഷമുരക്കുവാൻതുടന്നാർ 31

"കാരുണ്യക്കലവറയാംമുകുന്ദ' നീയി-
ബ്ഭീരുക്കൾക്കുടയൊരുസംശയങ്ങളെല്ലാം.
തീരുംമാറവിലമുരക്ക, സത്യമങ്ങേ-
ന്നോരുന്നോ, നരുൾകറിവിൻവിളക്കിവക്കായ് 32

പ്രേമംമറെറാരുവനിലേകനാന്നുവെന്നാ-
ലാമർത്ത്യന്നിവനില്ലമേലുമപ്രകാരം
ഇമ്മട്ടിൽപ്രണയപരസ്പരത്വമുള്ളോ-
രീമന്നിൽപലജനമുണ്ടു പാർത്തുകണ്ടാൽ 33

വേറേയും ചിലജനമുണ്ടുജീവിതത്തെ
ത്തീരേകിപ്പരജനനന്മയൊന്നിനായ്ത്താൻ
ക്രൂരേറീട്ടവർ നിജശത്രുലോകരേയും
വേറേയെന്നതുകരുതാതെസേവചെയ്വൂ 34

ഭൂവിൽകേളിനിചിലരുണ്ടുതങ്ങളേഹാ!
സേവിക്കുന്നവരെയുമങ്ങയെന്നപോലെ
സേവിക്കാത്തവ, രിവരെവരുത്തമന്മാർ
ദേഹ! വിശ്വാത്മക! പരമാർത്ഥമോതിയാലും" 35

ഗോവിന്ദൻഗിരമിതുകേട്ടുമന്ദഹാസം
തൂവിക്കൊണ്ടമൃതസമാനവാക്യമേവം
ആവിർമ്മോദമൊടരുളീ, വരാംഗിമാർക്കു
പൂവിന്നൽഭുതസുഖമേററിടും പ്രകാരം 36

"പാരുഷ്യംകളയുക നിങ്ങളേവരും വ-
ഞ്ചാരുത്വം തടവിന മംഗളാംഗിമാരേ!
ആരും നിങ്ങളോടു സമാനമാകിൽ മുമ്പെൻ-
കാരുണ്യത്തിനു വിളഭൂമിയായതില്ല. 37

കേട്ടാലും പരമാർത്ഥ,മുള്ളിൽനിന്നും
വിട്ടാലും പെരുകിയദുഃഖമാകമാനം
ചിട്ടാണെന്നിതുകരുതി കരഞ്ഞിടായ്കി-
ന്നൊട്ടാകെ ഭവതികൾതൻഹിതപ്രദൻഞാൻ. 38

പാരിങ്കൽപ്രണയപരസ്വരത്വമുള്ളോ-
രോരിൽ സ്വാർത്ഥികളിതു നിർവ്വിശങ്കമത്രെ.
ചേരില്ലായവരോടു സഖ്യമൂല,മാർത്ത-
ന്മാരിൽചെററൊരുണ്ണവും നതാംഗിമാരേ! 39

സേവിക്കാത്തവരെയുമംബുജാക്ഷിമാരേ!
സേവിക്കും കരുണകലർന്ന ലോകരെല്ലാം
ആവിർഭാവനോടിങ്ങളുമായെഴും സ്വതന്ത്രം
ഭാവിക്കില്ലെടനടി ദൈന്യമേറുമാർഗ്ഗം. 40

കാമം പൂകിന ജന,മാകൃതഘ്ന,രാത്മാ-
രാമന്മാർ,കുലഗുരുമിത്രഘാതകന്മാർ
ഈമട്ടുള്ളവർ നിജപൂരുഷരല്ലെങ്കിലും സ-
പ്രേമം ചേർന്നവരെ ഭജിക്കുകില്ലൂനം 41

പാരാതിബ്ഭുവനമതിങ്കലാപ്തകാമ-
ന്മാരായുള്ളവരോടെഴും സ്വതന്ത്രബന്ധം
നേരായോർക്കുകിലയി! നിഷ്ഫലം,രതിക്കൊ-
ത്താരാട്ടും പടിയഴകുള്ള നാരിമാരേ! 42

തന്നിൽത്താൻ സ്വയമിഹ തുഷ്ടിതേടുവോരാ-
യൊന്നിച്ചുള്ളകളെമലിയുന്ന വേഴ്ചയോർത്താൽ
കുന്നിക്കും ഗുണമനിശം മുമുക്ഷുലോകം
തന്നിൽ ചേർത്തിടുമതിനില്ല സംശയം കേൾ 43

പിന്നെയൊന്നവരൊടെഴുന്ന ചേർച്ചയേതും
തന്നൊന്നുമുള്ളതിനിനയായ്ക,തന്നിമിത്തം
എന്നൊന്നും വളരുമനർത്ഥമായതീയിൽ
ചെന്നെത്തി ശലഭസമം ദഹിക്കുമോർക്കും 44

ഞാ,നിതെല്ലൊന്നതിലൊരിനത്തിലും പെടാത്തോൻ
താനിങ്ങെന്നറിയുക സുന്ദരാംഗിമാരേ!
ആനിത്യപ്രണയമിവങ്കലൂറിയെന്നോ
ധ്യാനിക്കുന്നവനിവ ൟനകദാസനല്ലോ. 45

മാനംവന്നദമിവനീക്കി, ശുദ്ധിയാത്മ
ജ്ഞാനം തൊട്ടവയവിലും കൊടുത്തശേഷം
ഞാനമ്പോടൊട്ടവുമദീയ ഭക്ത ലോക-
ക്കാനന്ദംവഴിവൊരു മുക്തിയും കൊടുക്കും, 46

എന്നാലെൻപ്രണയിജനത്തിനുള്ളിലേലും
വന്നാലോമലമിതിശങ്കയാൽ ചിലപ്പോൾ
നന്നായിട്ടവരെ ഭജിപ്പതില്ലയെന്നായ്
തോന്നാമെങ്കിലുമതു നന്മയെന്നുറപ്പിൻ 47

ചൊല്ലാം ഞാനതിനുടെ ഹേതു, ഭക്തലോക-
ക്കെല്ലാം പെരുകിന ചിന്തയാകമാനം
എല്ലാനേരവുമിവനിൽ പതിഞ്ഞിടാഞ്ഞാ-
ലില്ലാമേ സുഖമണുവും സുരമ്യമാരേ! 48

ദാരിദ്ര്യം പെരുകിയവന്നു ലബ്ധമാകും
ഭൂരിദ്രവ്യവുമിഹനഷ്ടമായിടുമ്പോൾ
പൂരിച്ചാദ്രവിണവിചിന്തനാർത്തിഭാരാ-
ലോരില്ലായവ നിതരങ്ങളൊന്നുപോലും 49

ദൂരത്തിൽ സകലമെനിക്കു വാങ്ങി വിട്ടെൻ-
ഭാരത്താലുള്ളിനിനിങ്ങൾ മാഴ്കിടൊല്ലേ
സ്വൈരം നിങ്ങളിലനുവൃത്തിയെങ്കലേററം
ചേരട്ടേ,ഖിന്നതയിനി മറന്നുതോർപ്പിൻ. 50

സല്ലാപംസരസവിലാസമേവമോരോ-
ന്നെല്ലാംഞാനൊളിവിൽവസിച്ചുകേട്ടുകണ്ടു;
വല്ലാതീവിപിനജമാംമഹാവിപത്ത-
ല്ലെല്ലായെന്നാലിവൊട്ടുനിങ്ങളെത്തുണച്ചേൻ 51

ആനന്ദത്തിന്നുപകരംപൊരുത്തതാപ
ദാനംചെയ്തവനിവനേററവുംകൃതഘ്നൻ
നൂനംവൻപതിയനിവണ്ണമുള്ള ചിന്താ-
ധ്യാനത്താൽഭവതികൾകേണുഴന്നിടൊല്ലേ 52

എന്നോളംനൽജനവത്സലത്വമുള്ളാ-
നിന്നോളംഭുവനമതിൽജനിച്ചതില്ല;
എന്നോമൽതരുണികളേ!മദീയഭക്ത-
ക്കെന്നോർത്താലശുഭമണഞ്ഞു കണ്ടുനിങ്ങൾ 53

ദൈവത്തിൻപ്രതിനിധിയായ് പ്രപഞ്ചരക്ഷാ-
ഭാവംപൂണ്ടവരിലിവൻമഹാഗ്രഗണ്യൻ
ദൈവത്താണിവനൊരുദൈവമില്ല,ഞാൻതാൻ
ദൈവം,മൽപ്രകൃതിയെയാരറിഞ്ഞുപാരിൽ 54

സ്നേഹത്തിൻപൊരുളഖിലംസ്വയംഗ്രഹിച്ചി-
ട്ടേഹത്തോടിഹയവതാരമാർന്നതോർത്താൽ
സ്നേഹത്താലിവനെവശീകരിച്ചവർക്കാ-
ദാഹംതീർത്തഖിലമതാമൊക്കെയേകുവാൻതാൻ. 55

ചോദിച്ചുംപലതതിനുത്തരംപറഞ്ഞും
വാദിച്ചുംബഹുവിധമെന്തിനിപ്രകാരം
ഖേദിച്ചുംസമയമഹോകളഞ്ഞിടുന്നു;
മോദിപ്പിൻപൊരുളഖിലംഗ്രഹിച്ചുകൊൾവിൻ 56



സന്താനം,പതി,കുലമെന്നുവേണ്ടസർവ്വം
ചിന്താചേതനയൊടുവിട്ടിവന്നുവേണ്ടി
കാന്താരംപ്രതിനിശതന്നിൽവന്നിനിങ്ങൾ-
ക്കെന്താണീയിവനൊരുനന്മചെയ്തിടേണ്ടൂ? 57

ദേവന്മാർക്കേഴമതിദീർഘമായൊരായു-
ർഭാവംമേവിരവൊടുലഭ്യമാകിയാലും
ഏവംനിങ്ങടെയുപകാരകൃത്യമോർത്താൽ
ഹാ! വയ്യിങ്ങതിനണുവും തിരിച്ചുചെയ്വാൻ 58

എന്നാലുംഭവതികൾതൻഹിതംഗ്രഹിച്ചു -
ന്നൊന്നാലായിടുവതുചെയ്യുവാൻതുടങ്ങാം
വന്നാലുംവിരവൊടുവീതശങ്കമെന്നോ-
ടിന്നാവുംപടിസസുഖംരമിച്ചുകൊൾവിൻ 59

അംഗംവിട്ടുഃന്റെ വൈജയന്തിമാരേ!
മംഗല്യം ഭവതികളിൽ ഭവിക്കുമെന്നും
തുംഗത്വം തടവിന ശുഭഭക്തി തൻ സ-
ത്സംഗം നിങ്ങടെ കരളിൽ പുണ്യവാർദ്ധിയാക്കി. 60

വേണ്ടാതെ പരിഭവവും പെരുത്ത താപാ-
ലുണ്ടാകും വികൃതികളും വെടിഞ്ഞിടാനീം
പണ്ടാളും പ്രണയമൊടെ പ്രകാരമെന്നോ-
ട്ടുണ്ടായ് സംഗമമെത്തുമ്പോൾ തുടർന്നുകൊൾവിൻ 61

ക്രുടീടും ഗർവ്വഭാരം കളവതിനുമവ-
ങ്കൽസ്സദാ ചിത്തമേറി-
ക്കൂടീടാനും മറഞ്ഞത്തനഴലതിലിയലാ-
യ്യാരു, മിന്നിപ്പൂവേപോലെ
ആടീടാം ക്രീഡനങ്ങൾക്കിവിടെ ബഹുവിധം”
കൃഷ്ണ വാക്യങ്ങളേവം
ചേടീവർഗ്ഗം ശ്രവിച്ചിട്ടവർ മുഴുകിതദാ
നിർമ്മലേശർമ്മസിന്ധൌ. 62



നാലാംസർഗ്ഗം കഴിഞ്ഞു

# അഞ്ചാം സർഗ്ഗം

ഹരിയുടെ ഗിരമാകും നൽ സുധാപാനമൂലം
ഹരിണമിഴികളെല്ലാം മഗ്നതാനന്ദസിന്ധൗ
പരിചിനൊടു പതിച്ചാർ, വിപ്രയോഗാതപത്തി-
നൊരിയലഖിലമാറാനങ്ങു നീന്തിക്കളിച്ചാർ. 1

അതിമധുരവചസ്സാലച്യുതൻ സ്വച്ഛമാരാം
മതിവദനകളെത്തന്മായയിൽത്താൻ മയക്കി
മതിയിലവർ വഹിച്ചോരാടലാമന്ധകാരം
മതിയുടെ കതിർ നേരാം സുസ്മിതത്താലൊഴിച്ചാൻ 2

അനഘനുടെ സമീപം വാണ തേൻവാണിമാർതൻ
മനമിളകി മറിഞ്ഞു മാന്മഥോദ്വേഗമൂലം
അനഘരുചിയുതിക്കും പാർവ്വണേന്ദൂദയം ക-
ണ്ടനവരതമിരമ്പിത്തുള്ളുമംഭോധിപോലെ. 3

അവരുടെയഭിലാഷം പാർത്തറിഞ്ഞബ്ധികന്യാ-
ധവനമിതമനോജ്ഞൻ രാസലീലോത്സവത്തെ
നവകുതുകമുയർത്തിക്കൊണ്ടു കൊണ്ടാടുവാനാ-
യവനപടു തുടർന്നാനാവധൂവർഗ്ഗമോടും. 4

ഇളയെ മുഴുവനെന്നല്ല ത്രിലോകങ്ങളെയും
പുളകമൊടലിയിക്കും മട്ടു ഗോവിന്ദനപ്പോൾ
കളമുരളിയിൽ നാദം തൂവി നാനായതോത്താ-
ക്കളമൊഴികളുമോരോരാഗമങ്ങാലപിച്ചാർ. 5

പിടമൃഗമിഴിമാർതൻ മദ്ധ്യഗൻ മാധവൻ താ-
ന്നടപഴകിൽവിളങ്ങിച്ചുറ്റെരൂപങ്ങളൊന്നു
ഉടനൊരുവിലസദ്ദീപത്തിൽനിന്നും കൊളുത്തി
സ്ഫുടമഹഹ! പരത്തീടുന്ന ദീപാളിപോലെ. 6

സ്ഫുരദമലശശാങ്കൻ യാമുനോല്ലോലവീചീ-
നിരകളിലുളവെന്ന്യ ബിംബനം ചെയ്തിടുംപോൽ
പരമമവിടെ ഗോപീകന്ദളത്തിൽ തിളങ്ങീ,
നിരവധിരുചിരാകാരങ്ങളാർന്നാത്തഹർഷം 7

ഇതിബഹുവിധരൂപപ്രാപ്തിതനായകൊണ്ടാ-
മതിമുഖികളിൽനിന്നും മാധവൻ ഹാ! മറച്ചു.
ശ്രുതികളുമറിയാതുള്ളോരുമാഹാത്മ്യമെല്ലാം
പ്രതിനവമുദിരശ്രീഗാത്രനെന്തിങ്ങസാദ്ധ്യം. 8

ഒരുതരുണി,യടുക്കൽ കേശവൻ പേശലാംഗൻ,
തരുണിയുട,നടൻ താൻ കൃഷ്ണനേവം കലർന്നു
ഉരുരസമവർവൃത്താകാരമായ് ചേർന്നുനിന്നാർ
വിരുതൊടുകരതാർ കോർത്തങ്ങു ലീലക്കൊരുങ്ങീ 9

ചടുലമിഴികളാകും ചാടുഗോപീജനത്തിൻ-
നടുവിൽനടുവിലായ് താൻ മാധവന്മാർ നിരക്കെ
പടുതയൊടുകലർത്തിത്തീർത്ത വൈഡൂര്യരത്ന
ത്തൊടുവിലസിന നീലക്കല്ലുമാല്യംകണക്കായ്. 10

പലസുമധുരഗീതം പാടിമെയ്മെയ്യുരുമ്മിയും
നിലയിലവർതുടർന്നാരാടിയാടിക്കളിപ്പാൻ
നലമൊടു ബഹുതാളഭേദത്തോടു പൂവല്ലിയേററം
വലയുമൊരുമണിപ്പൂമെയ്യുലച്ചുംവളച്ചും. 11

ഉരസിയധികമായിച്ചീർത്തകൊങ്കദ്വയംചെ-
ന്നുരസിയുമതിമാത്രം തുള്ളിയും ക്ലാന്തിയേററി
പരമകൃശതരംഹാ! മദ്ധ്യമം പൊട്ടുമോയെ-
ന്നരമഴൽവളരുംവാർ, ഗോപിമാരാടിനിന്നാർ. 12

കളികളിലവശത്വം പൂണ്ടകാന്താജനത്തി-
ന്നൊളിമലർമുഖമെന്തീവേർപ്പുനീർത്തുള്ളിമുററും
തെളിവിനൊടു വിഭാതെ മഞ്ഞുനീർത്തുള്ളി ചാർത്തും
ലളിതരുചിരമാരും നൽപനീർപ്പൂക്കളെപ്പോലെ. 1

കളഗതികൾതുടർന്നാമാന്യമാർ ചോടുവെക്കെ-
ത്തളകളുടെനിനാദം കൊണ്ടുമന്ദംബരാന്തം
കളതരമുരുഗീതത്തിന്നുതാളത്തിലാക്കെ-
വളകളുടെകിലുക്കംകൊണ്ടു മേററംമുഴങ്ങി 14

പലപലകളിയേവം ചെയ്കയാൽ ക്ഷീണമേറി-
ട്ടലസമിഴികളെല്ലാമച്യുതൻ തൻ ഗളത്തിൽ
നലമൊടുകരവല്ലീയുഗ്മകം ചേർത്തുചുററീ-
ട്ടലമനുപമരാഗം പൂണ്ടഹോ! പൂണ്ടുനിന്നാർ 15

ഹരിണമിഴിജനത്തിന്നാനനം വേർത്തുകണ്ടാ-
പ്പെരിയവനഴകിൽതൻ പാണിയാൽമന്ദമന്ദം
അരിമയൊടുതുടച്ചാൻ, അംബുജത്തിങ്കൽനിന്നും
ഹരി ഹിമകണമാരാൽ തൻകരത്താൽകണക്കെ 16

ചിതമൊടു ചികുരത്തിൻ കെട്ടഴിഞ്ഞങ്ങുമിങ്ങും
ചിതറിയതൊരു ഭാഷാമൊരുമി കെട്ടൻ തുടങ്ങെ
സ്വതകുതുകമൊടംബൊജാക്ഷനാമാക്കിൽ മന്ദ-
സ്മിതമൊടവളൂട്ടത്താരാടയിൽ കയ്യു വെച്ചാൻ 17

അരുതരുതയി, നീവിക്കത്താഴിക്കായ്ക, കാണി
ക്കരുതിതുവടിജാല്യംതോഴിമാർ നോക്കിനില്പൂ
തരുലതകളിൽനിന്നൊത്തടവകളിയാടാ-
നൊരുമലർമണികുഞ്ജം കണ്ടുഞാൻ വെച്ചിരിപ്പൂ. 18

വരികവരികനമ്മൾക്കിപ്പുഷ്പവാടങ്ങളിലേ-
പരിചുകളെനടത്താ”മെന്നരച്ചാക്ഷമാരി
ത്വരിതമരയിലൂന്നാരംശുകംതാങ്ങിയും സ-
ച്ചരിതനടെകരത്തെസ്സപ്രശന്തംഗ്രഹിച്ചാൻ. 19

ശ്രുതിമധുരമൊഴക്കും കൃഷ്ണഗാനാമൃതത്തിൽ
സതിയൊരുവൾകുളിച്ചിട്ടേററുപാടാൻ തുടങ്ങെ
അതിരസമമലൻതസുന്ദരിക്കുള്ളൊരാമ-
ന്മതിമുഖമതിൽ മുത്തീട്ടേതുമാവാതെയാക്കി. 20

അമലന്റെടെമുഖത്തിൽകാന്തിപൂരത്തിൽമുങ്ങി-
ക്കമനികൾകളിയാടീതാളമേളങ്ങളോടെ
സുമശരനിടവാടിച്ചെന്നു ചന്ദ്രാസ്യമാക്കൾ-
ക്കമമൊടൊരവതാളംപററിടുംമട്ടിലാക്കി. 21

അഴകെഴുമമലൻതൻകാന്തിയാമാററിലക്കാർ-
കുഴലികൾമിഴിയാം മീനങ്ങൾനീന്തിക്കളിക്കെ
ഉഴറിനൊരവയെല്ലാം വീണുടപായ് കാമദാശൻ
പിഴചെറുതിയലാതിങ്ങിട്ടജാലത്തിനുള്ളിൽ. 22

മനസിജശരമേറേററററവുംഹാ! വലഞ്ഞാ
വനജമുഖികളെല്ലാംമാധവൻമാറിൽവീണാർ
ഘനസുഭഗശരീരൻഗോപികാളിക്കടൻതാൻ
ഘനരസമരുളീതൻതേനൊലിത്താമരാസ്യം. 23

പുനരപിയവരൊററാപ്പത്മനാഭൻെറമാറിൽ
സ്തനതടമുരുമിക്കൊണ്ടാടിനാർപാടിനിന്നാർ
ഘനകുതുകമിയന്നും കങ്കണാദ്യംകിലുങ്ങും
സ്വനമഴകിൽമുഴങ്ങും താളമേളങ്ങളോടും. 24

പരമപുരുഷനോടൊത്തീവിധംലീലയാടും
പരഭൃതമൊഴിമാർതൻപുണ്യമെപ്പുണ്യമോർത്താൽ
ചിരമനവധിജന്മംവൻതപസ്സാർന്നയോഗീ-
ശ്വരരുമിഹകൊതിക്കുംസംഗമംതാനിതല്ലോ. 25

ഭുവനപതിമുകുന്ദൻപൂർണ്ണപുണ്യാംഗിമാരാം
യുവതികളൊടുമൊന്നിച്ചങ്ങുരാസോത്സവത്തെ
അവനിയിലതുനാംകൊണ്ടാടുവാനുദ്യമിക്കും
വിവരമൊടമരാള്യന്മാരുമദ്ദ്യോവിലെത്തി. 26

അമരപതി,യശേഷാധീശ്വരൻതൻെറലീലാ
ക്രമമഴകൊടുകാണ്മാനങ്ങുവൃന്ദാടവിക്കായ്
ഗമനമതിനുറച്ചേനെന്നതാംവാർത്തകേട്ടീ-
ട്ടമരരഖിലരുംചെന്നങ്ങുവന്ദിച്ചുനിന്നാർ 27

ളുടനടിയവിടത്തിൽഭേരിതൊട്ടോരുനാനാ
പടഹമഹ! മുഴങ്ങീദിങ്മുഖംതിങ്ങിവിങ്ങീ
സ്ഫുടമൊരുതടവെന്യേയുമ്പർ തൻതമ്പുരാൻത-
ന്നടയപെരിയയാത്രക്കൊത്തൊരുങ്ങീസുരൌഘം 28

കളകളമൊടിരമ്പിക്കൊണ്ടണഞ്ഞൊത്തുപോരും
കളമൊഴിജനമോട്ടുംമററുദേവാദിരോടും
കളഭകുലമതിൻകൂടസ്ഥനൈരാവതത്തിൻ
ഗളതലമതിലേറീട്ടണ്ടർകോൻയാത്രയായാൻ. 29

ഭരിതകുതുകരായും തമ്മിലാർന്നോരുകേളീ-
പരിചുകളിൽവളൎന്നീടുന്നൊരാമോദമോടും
ത്വരിതഗമനമാൎന്നുംവാദ്യഘോഷംകലൎന്നും
പെരിയദിവിഷദാഢ്യന്മാരഹോ! യാത്രചെയ്താർ 30

അകലുഷനളിവൎണ്ണൻക്രീഡചെയ്യുന്നകാടിൻ
മുകളിലവരണഞ്ഞാ,രപ്പൊഴാബ്രഹ്മനെയും,
സകലമുനികളേയും,തൻഗണംചേൎന്നകുന്നിൻ-
മകളുടെധവനേയുംമുന്നമേപോന്നുകണ്ടാർ 31

ഹഹ!സുമധുരഗീതംപാടിയുംഹസ്തതാള-
പ്രഹരണസമുദീൎണ്ണംകങ്കണക്വാണമോടും
വിഹരണരസപൂൎത്ത്യംചോടുവെച്ചും,കളിക്കും
സുഹസിതമുഖമോടുംകാൽചിലമ്പൊച്ചയോടും 32

അരയിലുടനിഴിഞ്ഞൂന്നീടുമാക്കാഞ്ചിയോടും
തരളമിഴികൾകൊഞ്ചുംമഞ്ജുനാദങ്ങളോടും
സരളമളകജാലം,തേൻനുകൎന്നങ്ങുപെത്ത
മുരളമളികൾപോലെവൎഗ്ഗംപോലെപതിഞ്ഞു 33

സരസിജമുഖിമാരാമാപ്പുരന്ധ്രീജനത്തിൻ
പരമസുകൃതവല്ലീജാതമാംസൽഫലത്തെ
ഹരമുഖരഭിവീക്ഷിച്ചോതിനാർ"ഹന്ത! ഗോപീ-
നിരകൾസുകൃതപാരാവാരമുക്താഫലങ്ങൾ" 34

കരളിൽവഴിയുമാനന്ദത്തോടുംഭക്തിയോടും
മുരഹരതിരുനാമോൽഘോഷണത്തോടുമപ്പോൾ
സരസമഹ! തുടൎന്നാർനൎത്തനാദ്യങ്ങൾവീണാ-
ധരമുനിമുഖർമുററുംകമ്പമോടംബരത്തിൽ 35

പെരുകുമുരയെഴുന്നീയുത്സവംകണ്ടുകണ്ണീർ
പെരുമഴപൊഴിയുന്തു-ദിവ്യരാനന്ദമഗ്നർ
ഉരുരസമമൃതത്തിൽപാരിജാതാദിസൂനം
തെരുതെരെസുരർമുക്കിക്കണ്ണനിൽതൂവിടുന്നു 36

സരഭസ[illegible]രംകേൾക്കമാറായി, ഭേരീ-
മുരജ[illegible]ന്നീവാദ്യഭേദങ്ങൾവാനിൽ
സര[illegible]പ്പോൾസാമഗാനംതുടൎന്നാൻ
നിര[illegible]രൊത്തേറുമാനന്ദപൂർവ്വം 37

അവനകുശലനീശൻതന്നെവാഴ്ത്തുന്നഘോഷാ–
ത്സവമമിതമുയർന്നുദ്യോവിലന്നീവിധത്തിൽ
അവശതയസമാസ്ത്രാസ്ത്രങ്ങളേററ ററഹൊ!വിൺ
യുവതികളുരചെയ്താരാർത്തിപൂണ്ടിപ്രകാരം 38

“കമലമുഖികളാമീവല്ലവീസഞ്ചയത്തിൻ
സുമധുരസുഭഗത്വംകാങ്കിലീനമ്മളെല്ലാം
അമരണമിവർതൻകാൽക്കുപ്പിടാനുള്ളത്തോടെന്നും
ക്ഷമയി,ലിവർളജ്ജികൾക്കുംഭാഗ്യമേഭാഗ്യമാത്താൽ 39

അമരതയിതുനമ്മൾക്കെന്തിനീഗോകുലശ്രീ-
സമരമണികളല്ലോപൂർണ്ണപുണ്യാങ്കുരങ്ങൾ
സമകൾബഹുസഹസ്രംമന്നിൽവാണാലുമീനി-
സ്സമസുഖമൊരുമാത്രക്കെങ്കിലുംകയ്യിലാമോ? 40

പരനൊടുസമമാരാലീവിധംകേളിയാടാൻ
ചിരസുകൃതിനിമാരാംഗോപിമാർക്കെന്നിയാർക്കും
തരമിതുവരെയുംകൈവന്നതില്ലമ്പ! പുണ്യം
കരകവിയുമൊരിക്കാന്താംഗിമാർവെൽവുതാക! 41

പ്രിയമൊടുനിജകൈത്താർ കൊണ്ടുമന്ദംമുകുന്ദൻ
പ്രിയകളുടയ പൊൽത്താമരാസ്യജസ്വേദമെല്ലാം
നിയതമവരിലുന്മാദത്തെയുണ്ടാക്കിടുംമാർ
മയമൊടുമവനൊപ്പീടുന്നതങ്ങോളിമാരേ! 42

ഞ്ഞതര,നിജമുഖാംഭോജത്തിലാക്കേശവൻ തൻ
വിതതരുചിവിളങ്ങുംതൂമുഖംചേൎത്തുവെച്ചു
ബഹുപകുതിചവച്ചുള്ളോരുതാംബൂലമേററം
ചിതമൊടുനിജവായ്കൊണ്ടങ്ങുടൻവാങ്ങിനില്പു. 43

നടനവിവശയായിട്ടേക.വൈകുണ്ഠനെബ്ഭ്രു-
തടമതിലുപവേശിപ്പിച്ചുമന്ദം തദംക
ഉടനെയഹ! ശയിക്കുന്നേരമംഭോരുഹാക്ഷൻ
തുടകളെയതിമോദാൽ തൊട്ടുതാവുന്നുകാണ്മിൻ 44

പര.പരന്നുടെപൂമെയ് പുൽകിപൂൎണ്ണാനുരാഗം
ധരയിലിതശയിപ്പൂ നല്ലപൂമെത്തയൊന്നിൽ
ചിരമധരസുധാസ്വാദത്തൊടും,ഹന്ത! പാൎത്താ-
ലുരപെരുമിവൾനമ്മെക്കാളഹൊ! ധന്യധന്യാ 45

കിളിമൊഴിയൊരുവൾക്കാലസ്യമേറുന്നകണ്ടാ-
ത്തളിർതന്നുനിജവക്ഷസ്സോടുചേൎത്തംബുജാക്ഷൻ.
തെളിവൊടുകുളിർകാററാച്ചുലവീശിക്കൊടുത്തും
നളിനമിഴിയെ,നോക്കൂ, വിശ്രമിപ്പിച്ചിടുന്നു. 46

പ്രമദകളുടെകൊങ്കക്കുന്നിലെക്കുങ്കുമച്ചാ-
ൎത്തമലനുടെയുരസ്സിൽ പററിയും കണ്ടിടുന്നു.
രമണികൾമണിമാരാം ഗോപിമാരോടുവായ്ക്കും
പ്രമദകലിതരാഗം ചോൎന്നുപോരുന്നപോലെ". 47

സ്മരശരനിരയേററേററവും മാഴ്കിനില്ക്കും
സുരപുരവരനാരീവൎഗ്ഗമേവം വദിക്കെ
സരസമഹ!ത്തുടൎന്നാൻ പിന്നെയും കേളിയോരോ-
തരമവിടെമുകുന്ദൻ സുന്ദരീവൃന്ദമോടും 48

മിളിതകുതുകമോടും, സ്രസ്തധമ്മില്ലമോടും,
ഗളിതവസനമോടും. വീണപുഷ്പങ്ങളോടും,
ലളിതചലനമോടും, താളമേളങ്ങളോടും,
കളികളിലിളകീടും പോർമുലച്ചന്ദനമോടും, 49

ഉതിരുമമലഹാസശ്രീമുഖാംഭോജമോടും,
പ്രതിനവമതിലുണ്ടാം സ്വേദബിന്ദുക്കളോടും,
മതിമുഖിമണിമാരും മാധവന്മാരുമംഗം-
പ്രതിയഴകൊഴുകുംമാറീവിധംക്രീഡയാടിയുഗ്മകം 50

അപരനവധിനേരം ചെയ്തലീലാവിലാസാ-
ലവശതചെറുതാൎന്നിട്ടൊട്ടു വിശ്രാന്തിയേല്ക്കാൻ
അവനിയിലുപവേശിച്ചീടിനാ,രംബുദത്തിൽ
ധവളമിളകിമിന്നുംമിന്നലിൻമാലപോലെ 51

ഉടനവിടെയണഞ്ഞിട്ടയ്യമാവിൻകുമാരി-
ക്കുടയൊരുപടുവാകുംദൂതനായ് മന്ദവാതം
ഉടൽവിനയസമേതംമെല്ലെമെല്ലെത്തലോടി
സ്ഫുടമവരൊടിവണ്ണംചൊൽകയാണെന്നുതോന്നും

“പെരുകിയൊരുതളർച്ചക്കെന്തിനീമട്ടുകീഴായ്
മരുവുവതിവിടത്തിൽത്തുവിയർപ്പററനിങ്ങൾ
നിരുപമഗുണമാളുംനല്ലകാളിന്ദിചാര-
ത്തരുളുവതിലിറങ്ങാംമുങ്ങിടാംസാദമാററാം. 53

നിഗമനിയമിതാവിൻസംഗമാനന്ദമേൽക്കും
വിഗതകലുഷമാരാംഗോകുലസ്ത്രീസമേതം
ഭഗനിധിയുടെസംഗത്തിങ്കലത്യാശയാനിം-
ന്നഗയിവനെയയച്ചേൻദൂതനായ് സ്വാഗതോക്ത്യാ”

അതിമൃദുഗതിയായ്താൻ പോന്നകാറേററനേരം
രതിയുമടിതൊഴുംനൽസുന്ദരീവൃന്ദമേററം
മതിയിലഭിലഷിച്ചാർ“നന്ദകാളിന്ദിയിൽസം-
പ്രതിസലിലവിഹാരംകൃഷ്ണനോടൊത്തി”വണ്ണം. 55

കരുണകവിയുമാവാനാംകണ്ണനാഭക്തരാകും
തരുണികളുടെകാമംസർവ്വവുംപാർത്തറിഞ്ഞു
ഉരുരസമവരോടൊത്തേററുകാളിന്ദിനോക്കി
തെരുതെരെനടകൊണ്ടാൻ, ഭക്തദാസ്യംവരിച്ചോൻ

സരസമവരണഞ്ഞാരർക്കജാതീര,മപ്പോൾ
നിരവധിനിജകല്ലോലങ്ങളാംകൈകൾനീട്ടി
ചരണമതിലടിഞ്ഞുംകൊണ്ടുതാനാഗതർക്കായ്
സരഭസമഭിവാദ്യംചെയ്യയാമാസ്‌റവന്തീ 57

കരളിലമിതമായ് തീർന്നൊരത്യാശയിപ്പോൾ
കരതലഗതമായിത്തീർന്നതിൽ തുഷ്ടിയോടെ
തിരകളിളകിയന്നാൾ വെണ്ണുരച്ചാർത്തണിഞ്ഞാ-
സ്സരസതടിനി തൂവീ മഞ്ജുവാം മന്ദഹാസം 58

പരിവൃഢപശുപൻതന്നംഗസംഗത്തിലാശാ-
ഭരിതമതിയടങ്ങാതക്ഷമം വേഗവേഗം
വരിക, വരികയെന്നായ് ഭംഗഹസ്തങ്ങളാൽ നിർ-
ഝരിണിയവൾ വിളിച്ചീടുന്നുവെന്നും നിനക്കാം 59

ജലജനിരകളാകും കുഡ്മളച്ചാർത്തിനാലീ-
ജലജനയനനോടായഞ്ജലീബന്ധമാട്ടും
അലസതകലരാതിങ്ങോട്ടിറങ്ങേണമെന്നാ-
യലമവളതിഭക്ത്യാ പ്രാർത്ഥനം ചെയ്കയാകാം. 60

ഹരിസുതയിലിവണ്ണം വ്യംഗ്യമാം ഭാവമെല്ലാം
ഹരിവിരവൊടു വീക്ഷിച്ചേറിടും കൂറിയന്നു
ത്വരിതമിതിലിറങ്ങീട്ടിന്നു നമ്മങ്ങൾ ശാതോ-
ദരികളൊടുമിണങ്ങിച്ചെയ്കതാ;നെന്നുരച്ചാൻ 61

മുദിതമതികൾ മോദം കൈക്കൊൾകയാലുന്മദിച്ചാ-
മദിരമിഴികളെല്ലാമാഹൃഷീകേശനൊത്ത്
നദിയിലുഴറിയോടിച്ചാടിനാർ വേഗവേഗം
ഹൃദി പെരുകിയതാപം നീങ്ങുവാനെന്നപോലെ 62

പ്രണയമസൃണമാകുംമഞ്ജുത്രപംധരിക്കും
കണവനൊടുകലൎന്നംകൌതുകംപാരമാൎന്നം
ഗുണഗണമണിമാരാംചാരുഗോകുലനാരീ-
ഗണമഹഹ! കളിച്ചാർനീന്തിയുംക്രീഡിയിട്ടും. 63

ഉപചിതകൗതുകംപൂണ്ടംബുകോരിക്കരത്താൽ
ചപലതയൊടൊഴിച്ചും തങ്ങളിൽഭംഗിയോടെ
'ചപലമിവളെയാരുംതൊട്ടിടാ'യിത്തരത്തിൽ
ദ്വിപഗമനകളോരോവീരവാദംപറഞ്ഞും, 64

പരമസുഖമിയന്നംതമ്മിലാശ്ലേഷമാൎന്നം
സരസചടുലമാകുംവാക്യമോരോന്നരച്ചും
സരളമധുരഗീതംപാടിയും മേളമാൎന്നം
കരചരണയുഗങ്ങൾ കൊട്ടൊരാനന്ദമേററം, 65

പുഴയുടെയടിയോളംമുങ്ങിയുംകാളമേഘ-
ക്കുഴലികൾകരതാരിൽപൂഴിവാരിപ്പിടിച്ചു്
അഴകിനൊടുനിവന്നം'നിങ്ങളീമട്ടുചെയ്വാൻ
കുഴയു' മിതിപറഞ്ഞുംമാനമേററംനടിച്ചും, 66

സരസിജമുഖിമാരുംതത്സരിത്തിങ്കലംഭോ-
ധരസുഭഗശരീരൻതാനുമേവംകളിക്കെ
സുരതരുസുമജാലംകോരിവാരിച്ചൊരിഞ്ഞാർ
ചിരമുപരിനിരന്നോർ,വാഴ്ത്തിടുംഘോഷമോടും. 67

പരമപുരുഷനാത്മാരാമനെന്നാലുമേററം
പരവശതനടിച്ചുംപ്രേമപൂരംകലൎന്നും
പരഭൃതമൊഴിമാരൊത്തീവിധംക്രീഡയാടീ
പരമവിഷയിയെപ്പോൽപാരമാനന്ദമാൎന്നു 68

ജനിമൃതിമയമാമിസ്സിന്ധുവിൽപെട്ടവല്ലാ-
തനിശമുഴലുവോരെക്കുലമേററവുംമുകുന്ദൻ
ധ്വനിയിലധികനേരംചെയ്തലീലക്കശേഷം
പനിമതിമുഖിമാരൊത്തേറിനാൻതീരദേശം. 69

സുരഭിലസുമഗന്ധംസൎവ്വവുംസംഭരിച്ചും
സരസമമൃതശൈത്യം മെയ്യിലെല്ലാംനിറച്ചും
തരളതയൊടണഞ്ഞോനപ്പോൾ മന്ദാനിലൻ മ-
ൎമ്മരമൊട്ടുനദിതൻതീരത്തെഴും പൂവനത്തിൽ 70

വടിവൊട്ടുനടകൊണ്ടാൻപിന്നെയുംപങ്കജാക്ഷി.
മുടിയണിമണിമാരോടൊത്തുമവ്യക്തരൂപൻ
കൊടിയകുതുകമോടുംമത്തമാതംഗർ,തൻതൻ
പിടികളൊട്ടുനടക്കുംപോലെയക്കാനനത്തിൽ 71

അനുദിനമനുരക്തസ്ത്രീജനത്തിൻനടക്കാ-
യനുകനുസമമായ്ത്താൻവാണീടും സത്യകാമൻ
ദനുജരിപുരമിച്ചാൻ ചന്ദ്രികാപൂൎണ്ണമായോ-
രനുപമരുചിരശ്രീശൎവ്വരീസൎവ്വമേവം 72

അവനിയിലറിവേറുംസജ്ജനൌഘമൊത്തും
നവരസവുമതല്ലെന്തൊക്കയുണ്ടോരസങ്ങൾ
അവയഖിലമമന്ദംപൂണ്ടു നന്നായ്‌രമിച്ചാ-
നവനമലശരൽക്കാലത്തിലാരാച്ചുതോറും 73

സ്മരനടെവീജയശ്രീരൂപമാരായനാരീ-
നിരകളൊടുകലന്നീമട്ടുരാസോത്സവത്തിൽ
സുരതവിധികളെല്ലാമാചരിച്ചെങ്കിലുംതൽ
സുരപതിസഹജങ്കൽസൌരതംശുദ്ധമത്രേ 74

അഹിതകലുഷധർമ്മങ്ങൾക്കൊരേശത്രുവായും
വിഹിതസകലധർമ്മങ്ങൾക്കൊരേമിത്രമായും
മഹിയിലവതരിച്ചോനല്ലയോമാനുഷൻതൻ
മഹിമയൊടുമഹേശൻസച്ചിദാനന്ദരൂപൻ 75

എവനമിഹനിനച്ചാലന്യദാരാഭിമർശ-
ശ്രവണവുമതിമാത്രംപാതകംചേപ്പതല്ലോ
ശിവശിവ!യതുകൊണ്ടാവേദശാസ്ത്രാദിയുച്ചാ-
രവമൊടപവദിച്ചൂതദ്വിധാചാരമെല്ലാം 76

ദുരിതപഥമടച്ചുംസത്സദാചാരമാർഗ്ഗം
പരിചൊടുതെളിയിച്ചുംധർമ്മരക്ഷാദിചെയ്തും
ഹരിയുലകമശേഷംകാക്കവേ,യെന്നുവാൻദു-
ശ്ചരിതമിതികുറിപ്പൂതന്മഹജ്ജീവിതത്തിൽ 77

ഭുവനരചനരക്ഷാനാശകർത്തൃത്വമേല്പ-
നാവനധമകർമ്മം ചെയ്യില്ലെന്നതർത്ഥമേവം
ധ്രുവമഖിലജനത്തിന്നാമഹാത്മാക്കൾ ചെയ്യു-
ന്നവ, നിജപരമാദർശങ്ങളായ്ത്തീരുമല്ലോ 78

വ്രജകുലതിലകൻ സംപ്രാപ്തകാമൻ നിനച്ചാ-
ലജനവനഹ! യോഗക്ഷേമമെന്നും വഹിപ്പോൻ
നിജഹൃദി പുനരെന്തോർത്തേവമാം നിന്ദ്യകർമ്മ-
വ്രജമഴകൊടു ചെയ്തു ഗോപനായ് ഗോഷ്ഠത്തിൽ 79

പരമപുരുഷകർമ്മം നിന്ദ്യമോയെന്ന ശങ്കാ-
ങ്കുരമൊടഹഹ! യെന്തീമട്ടു നീ ചർച്ച ചെയ്വൂ
നര! തവ മിഴിയുണ്ടോ കാണുവാൻ സർവ്വലോകേ-
ശ്വരനുടയൊരു കർമ്മങ്ങൾക്കെഴും ശുദ്ധതത്വം 80

ശമിതവരഹൃദയാന്തേ കംസകാലന്റെ കർമ്മ-
പ്പെരിമകളിലധർമ്മാശങ്കയുണ്ടെങ്കിലാട്ടെ
പരിണതമതിയായ് നീ ചർച്ച ചെയ്താലുമെന്നാൽ
പരിഭവമതിലേല്ക്കാ; ശങ്ക പോം കണ്ടതല്ലോ. 81

നിരവധി നിജലോകക്കിഷ്ടമേകുന്ന സാക്ഷാൽ
സുരവനതരുതുല്യൻ തന്നെയല്ലോ മുകുന്ദൻ
കരളിലഭിലഷിച്ചാലാത്മഭക്തർക്കതെല്ലാ-
മരമരുളണമെന്നാണച്യുതൻ തന്റെ സത്യം. 82

ചിലസമയമധൎമ്മം ചെയ്തുകാണുന്നു സാക്ഷാ-
ലുലകിനുപതിമാരാമീശ്വരന്മാരുമെന്നാൽ
അലമതി,ലവർ രാഗതേജസ്സ്വിമാർ, സൎവ്വഭുക്കാം
ജ്വലനനു സമ,മേല്ക്കാ ദോഷമില്ലീഷലേതും 83

പരമുലകിലൊരിക്കൽപ്പോലുമുള്ളാലുമീശേ-
തരനൊരുവനുമേവം ചെയ്യൊലാ; ചെയ്തുപോയാൽ
ക്ഷരമവനുടൻ താൻ ജ്ഞാനമില്ലായ്കയാ,ലാ
ഹരനുസമമൊരന്യൻ ക്ഷ്വേളമുണ്ടാൽ കണക്കെ. 84

അരുളുവതഖിലം താൻ സത്യമാണീശ്വരന്മാർ
പെരുമയുടയ തൽകൎമ്മങ്ങളും സത്യമത്രെ
അരുളുവതിനു തുല്യം കൎമ്മവും ചെയ്തുകണ്ടാ-
ലൊരുവനതു ചെയ്യാനീഷൽ വേണ്ടതുമോൎത്താൽ

അകതളിരിലഹങ്കാരാദി താൻ തെല്ലുമില്ലാ-
ത്തകലുഷനു ഗുണം ചെയ്തീടിലെന്തർത്ഥമുണ്ടാം
സകലകലുഷകൎമ്മം സൎവ്വദാ ചെയ്കിലെന്തേ
വികലത; സകലാത്മാക്കൾക്കു തുല്യം സമസ്തം 86

പരമചരഗണങ്ങൾക്കീശിതാവാണു, വിശ്വം-
ഭരനമിതമനോജ്ഞൻ രാസലീലാവിലാസി
വിരവിലവനു പാൎത്താൽ മംഗളാമംഗളത്തിൻ
വരവതിതരതുല്യം തന്നെ, രണ്ടും സമാനം 87

ചിരമറിയൊരുയോഗപ്രാഭവംകൊണ്ടുചിത്താ-
ന്തരമതിലഖിലാത്മാവച്യുതൻതന്നോടൊത്തു
പരവശതകളഞ്ഞുംബന്ധമെല്ലാമറുത്തും
പരമസുഖമശിക്കുംജ്ഞാനിയും,തൽപ്രഭാവാൽ 88

ഹരിയുടെചരണാംഭോജത്തിൽനിന്നുംമരന്ദം
ചൊരിവതധികമുണ്ടുന്മത്തരായ്കേശവന്റെ
ചരിതമഹഹ!പാടുംഭക്തരും,ഭൃംഗതുല്യം
പരിചിനൊടുചരിപ്പോർത്തലെബന്ധമെന്യേ 89

ഇതിമഹിമയെഴുന്നോ,നിഷ്ഠചാലൊന്നൊരാത്മ-
പ്രതിമ,നഖിലമാശാപാശമുക്തൻവിശുദ്ധൻ
ഗതിയഖിലജനത്തിനേകുവോൻബദ്ധനോസം-
സൃതിയിലഹ!യവൻതാ,"നേകമേവാദ്വിതീയൻ" 90

ഭുവനഹൃദയസംസ്ഥൻമാധവൻഭക്തരർത്ഥി-
ച്ചവനപടുതചേർന്നും മാനുഷം രൂപമാർന്നും
അവനിയിലവതാരംചെയ്തഹോ!മർത്ത്യനൊക്ക-
ന്നവ പലതുമിവണ്ണംചെയ്തിടുംലീലയല്ലൊ 91

വികസിതമുലകത്തിൻകാരകൻതൊട്ടുകീഴോ-
ട്ടുകലുമണുവരെക്കുള്ളൊരുനാനാപ്രപഞ്ചം
സകലവുമുയരുന്നുഭക്തരായ്സച്ചിദാത്മാ
സകലനടെചരിത്രം കേൾക്കയാലെന്നനൂനം 92

അതിതരവിഷയഭോഗത്തിലാസക്തമാകും
മതിയെഴുമവരുംകൂട്ടൽഗമിപ്പാൻമുകുന്ദൻ
പ്രതിനവമഴകേറുംമാറുശൃംഗാരകർമ്മം
ക്ഷിതിയിലഖിലനന്മക്കാചരിച്ചാൻവിചിത്രം! 93

ഒരുകടുകിനപോലുംകൃഷ്ണനിൽദോഷമാർത്തി-
ലൊരുപശുപനമേറുംമായയാംവൻവൈഭവത്താൽ
കരുതിയെവനുമേവം മാനസംഹന്ത!തൻതൻ
തരുണികളരികത്തിൽത്താൻവസിക്കുന്നവെന്നായ്

കരളിലഭിലഷിച്ചീലാരു,മെന്നാകിലുംഭാ
സ്സുരനുടെവരവാത്തുംകൊണ്ടുമെത്തുന്നകണ്ടു
പരനുടെയനുവാദംവാങ്ങിയാഗ്ഗോപനാരീ-
നിരയുടനെനടന്നാരാത്മഗേഹങ്ങൾനോക്കി. 95

ആരാത്മാരാമനാംശ്രീഹരിയുടെമധുരം
രാസലീലോത്സവാന്ത-
രപാരാസാരംഗ്രഹിക്കായ്കിലുമിതുപടിവ
ർണ്ണിക്കയോർക്കുകൾക്കതോനാ
നേരായ്ചെയ്യുന്നു, ശർമ്മത്തൊടുമതുലപരാ-
ഭക്തിവാരാകരത്തിൽ
പാരാതാണ്ടീടുമായാൾക്കഹിതഭവഭയ
ക്ലേശമേശാതെപാഴാ

അഞ്ചാംസർഗ്ഗംകഴിഞ്ഞു



